# ആമുഖോപന്യാസം

—∘∘※∘∘—

ഇയ്യിടെ കുറെ കാലത്തിന്നിടെക്കു വളരെ ഭാഷാകവികളും ഭാഷാകവിതകളും ഉണ്ടായിട്ടുണ്ടു. കവികളിൽ ചിലർ വളരെ യോഗ്യന്മാരും കവിതകളിൽ ചിലതു വളരെ ശ്ലാഘിക്കത്തക്കതും ആകുന്നു. എന്നാൽ അവക്കോ അവരുടെ കവിതക്കോ വെണ്മണി നമ്പൂരിപ്പാട്ടിലേക്കും അദ്ദേഹത്തിന്റെ കവിതെക്കും സിദ്ധിച്ചിട്ടുള്ളതുപോലെ പ്രസിദ്ധിയുണ്ടായിട്ടുണ്ടെന്നു തോന്നുന്നില്ല. അദ്ദേഹത്തിന്റെ പേർ കേൾക്കാതേയും അദ്ദേഹത്തിന്റെ ഒരു ശ്ലോകമെങ്കിലും തോന്നാതേയും അക്ഷരജ്ഞാനമുള്ള മലയാളികളുടെ കൂട്ടത്തിൽ ആരെങ്കിലും ഉണ്ടോ എന്നു സംശയമാണു. കവിതയുടെ ഗുണദോഷം അറിഞ്ഞുകൂടാത്തവരും നമ്പൂരിപ്പാട്ടിലെപോലെ മറെറാരു ഭാഷാകവിയും ഇല്ലെന്നു വളരെ സാധാരണയായി പറയുന്നുണ്ടു. 'വാസനാബലത്താൽ കവിതയുണ്ടാക്കി സഹൃദയഹൃദയാഹ്ലാദനം ചെയ്യുന്ന ഭാഷാകവികളിൽ അഗ്രേസരനായി ഗണിക്കപ്പെടേണ്ടതു വെണ്മണി നമ്പൂരിതന്നെ' എന്നു വലിയകോയിത്തമ്പുരാൻ തിരുമനസ്സുകൊണ്ടും നിസ്സംശയമായി അഭിപ്രായപ്പെട്ടിരിക്കുന്നു. പണ്ഡിതാഗ്രേസരന്മാരും കേവലം പാമരന്മാരായിട്ടുള്ളവരും ഇങ്ങിനെ ഐകകണ്ഠ്യമായി നമ്പൂരിപ്പാട്ടിലെ അഗ്രഗണ്യത്വത്തെ

സമ്മതിക്കുന്നതിന്നു പുറമേ, പ്രായേണ 'പരസ്പരയശഃപുരോഭാഗന്മാരാ'ണെന്നു എല്ലാദേശകാലങ്ങളിലും പറഞ്ഞുവരുന്ന സമാനകവികളും അദ്ദേഹത്തിന്റെ യോഗ്യതയെ സമ്മതിക്കുന്നതിൽ ഒട്ടും വൈമനസ്യം കാണിക്കുന്നില്ല. നമ്പൂരിപ്പാട്ടിലെ കൃതികളിൽ യാതൊന്നും ഇതുവരെ അച്ചടിച്ചിട്ടില്ലെന്ന സംഗതികൂടി ഓൎക്കുമ്പോൾ ഈ അസാധാരണപ്രസിദ്ധി ആശ്ചൎയ്യകരമായിരിക്കുന്നു. അച്ചടിയന്ത്രത്തിന്റെ സാഹായ്യമില്ലെങ്കിൽ ഇപ്പോഴത്തെ ഭാഷാകവികളിൽ എത്രപേരുടെ പ്രസിദ്ധി അവരുടെ ജന്മഭൂമിയുടെ നാലതിരുകൾവിട്ടു പുറത്തുപോകുവാൻ കഴിയുമായിരുന്നു.

നമ്പൂരിപ്പാട്ടിലെ ഈ പ്രസിദ്ധിയുടെ പ്രധാനകാരണം അദ്ദേഹത്തിന്റെ കവിതയുടെ വിശിഷ്ടത തന്നെയാണെങ്കിലും അതിന്റെ ഗുണദോഷത്തോടു സംബന്ധമില്ലാതെ ചില കാരണങ്ങൾകൂടിയുണ്ടു. കവിതാവിഷയത്തിൽ വെണ്മണിനമ്പൂരിപ്പാട്ടിലെ പേർ കേട്ടുതുടങ്ങീട്ടു ഇപ്പോൾ അമ്പതുകൊല്ലത്തിൽ അധികമായിരിക്കുന്നു. ൧൦൨൫-ാമാണ്ടിന്നു മുമ്പിൽതന്നെ അച്ഛൻനമ്പൂരിപ്പാട്ടിലെ കവിതകൾ ധാരാളമായി പ്രചാരം തുടങ്ങി. ആ കവിയശസ്സിനെ ൧൦൪൫-ാമാണ്ടു മുതൽക്കു മകൻനമ്പൂരിപ്പാടു വൎദ്ധിപ്പിപ്പാനും തുടങ്ങി. ഇങ്ങിനെ അമ്പതിൽ ചില്വാനം സംവത്സരം നിലനിന്നതുകൊണ്ടുതന്നെ "വെണ്മണിനമ്പൂരിപ്പാട" എന്ന പേരിന്നു കേരളത്തിൽ ദൃഢപ്രതിഷ്ഠയും സൎവ്വത്രഖ്യാതിയും ലഭിച്ചു. ഇതിന്നു പുറമേ, മകൻ നമ്പൂരി

പ്പാട കടത്തനാട്ടുമുതൽ തിരുവനന്തപുരംവരെ മലയാളത്തിൽ പ്രധാനമായ സ്ഥലങ്ങളിലെല്ലാം പോകുയും മിക്ക രാജാക്കന്മാരുടേയും നാടുവാഴികളുടേയും മറ്റും പ്രത്യക്ഷപരിചയം സമ്പാദിക്കുകയും അവരെയെല്ലാം തന്റെ കവിതകൾ ചൊല്ലികേൾപ്പിക്കുകയും ചെയ്തിട്ടുണ്ട. പ്രമാണികളായ ഇത്ര വളരെ മലയാളികൾക്കു മുഖപരിചയമുണ്ടായിട്ട അദ്ദേഹത്തെപോലെ മറെറാരു ഭാഷാകവിയും ഉണ്ടെന്നു തോന്നുന്നില്ല.

ആധുനികഭാഷാകവികളിൽ നമ്പൂരിപ്പാട്ടിലെപോലേതന്നെ വാസനയുണ്ടായിട്ട അല്പം ചിലരും അദ്ദേഹത്തേക്കാൾ അധികം വൈദുഷ്യവും ബുദ്ധിയും ഉണ്ടായിട്ട പലരും ഉണ്ടെന്ന സമ്മതിക്കാതെകഴിയില്ല. എങ്കിലും ജനസാമാന്യത്തിന്ന അദ്ദേഹത്തിന്റെ കവിതയിലുള്ളതുപോലെ മററാരുടേതിലും അഭിരുചി കാണുന്നില്ല. അതിന്റെ പ്രധാനകാരണം ആ കവിതയുടെ ഗ്രാമ്യതയും ഫലിതവുമാകുന്നു. ഗ്രാമ്യത എന്ന പദം സംസ്കൃതജ്ഞന്മാർ വിചാരിക്കുന്ന ഗർഹ്യാർത്ഥത്തിലല്ല ഇവിടെ ഉപയോഗിച്ചിരിക്കുന്നത. പാമരന്മാൎക്കുകൂടി ആസ്വദിക്കാവുന്ന ഒരു ഗുണമെന്നേ അൎത്ഥമുള്ളു. 'നിലവിട്ടുപകച്ചുനിന്നുപോയ്ഞാൻ കുലവെട്ടീടിനകുററിവാഴപോലെ' എന്നുപറഞ്ഞാൽ ആൎക്കും മനസ്സിലാകയുംരുചിക്കയും ചെയ്യും. ഈ സന്ദൎഭത്തിൽ മററു കവികൾ പറയുന്നത 'നിലവിട്ടുപരിഭ്രമിച്ചുനിന്നേൻ കുലിശാഘട്ടിതശാഖിപോലെഞാനും' എന്നോ മറേറാ ആയിരിക്കും. സാധാരണജനങ്ങൾസംസാരിക്കു

കയും വിചാരിക്കുകയും ചെയ്യുന്നതിനെ കാവ്യമാകുന്ന ദർപ്പണത്തിൽ ഭംഗിയായി പ്രതിബിംബിച്ചു കാണുമ്പോൾ അവർക്ക് ആ കവിതയിൽ അസാമാന്യമായ രസവും പ്രതിപത്തിയും ഉണ്ടാകുന്നത സ്വാഭാവികമാണല്ലോ. 'താനൊന്നുമില്ലിതിനൊരാദ്യവസാനമെന്നാൽ ഞാനിന്നു മുല്ലശരമൂഷ്ടതിൽ മുക്കുകുത്തും'; 'കുഥറപകിലുറങ്ങും നീയഘോഷിന്നെമൂളുന്നതിനവിടെ വിളക്കോ കട്ടിലോ കട്ടുരുമ്പോ'; 'കയറിച്ചെല്ലണം ചോറ്റുകയറൊന്നിവനില്ലയോ'; 'അവളെക്കണ്ടിടാമിപ്പോഴപ്പുകൊള്ളാം വാവും കളിക്കാം'; 'കൊട്ടേലിട്ടാട്ടിഞാനിയരചനുടയനെല്ലിപ്പടിച്ചോട്ടുകാട്ടിപ്പോട്ടേ പോപുല്ലിതെന്നായെട്ടുവിൽ വിട്ടുവനെൻ പഥ്യമീവിത്തമല്ലോ' — ഇത്യാദി പ്രയോഗങ്ങൾകൊണ്ടും അദ്ദേഹത്തിൻെറ ഫലിതങ്ങൾകൊണ്ടുമാണ നമ്പൂരിപ്പാട് 'ജനസാമാന്യത്തിൻെറ കവി'യായിത്തീർന്നിരിക്കുന്നത. അദ്ദേഹത്തിൻെറ ഫലിതത്തെ പററിവിശേഷിച്ചൊന്നും പറയേണമെന്നില്ല. വല്ലഫലിതവുമില്ലാത്ത ശ്ലോകങ്ങൾ വളരെ ചുരുക്കമേ അദ്ദേഹം ഉണ്ടാക്കീട്ടുള്ളു. എന്നുതന്നെയല്ല, ഹാസ്യരസവിരുദ്ധമായ പ്രകൃതത്തിലും അദ്ദേഹം പലപ്പോഴും നേരമ്പോക്കുകൾ തട്ടിവിട്ടിട്ടുണ്ട. ഇതു വിദ്വാന്മാരുടെ ദൃഷ്ടിയിൽ കുന്യൂനതയാണെങ്കിലും സാധാരണജനങ്ങൾ അതിൽ ആസ്വാദനസുഖം മാത്രമേ കാണുന്നുള്ളു. ദുഃഖഭൂയിഷ്ഠമായ ഈ പ്രപഞ്ചത്തിൽ നല്ല ചിരിചിരിപ്പാൻ മാർഗ്ഗമുണ്ടാക്കിക്കൊടുക്കുന്നവനെ ജനങ്ങൾ അഭിനന്ദിക്കുന്നതിൽ എന്താണ അത്ഭുതം. ഫലിതം കൊണ്ടു നോക്കിയാൽ

ഭാഷാകവിസമുദായത്തിൽ നമ്പൂരിപ്പാട്ടിലെ മേലെയെന്നോ ഒപ്പമെന്നു തന്നെയോ പറയത്തക്കവനായിട്ടു കുഞ്ചൻ നമ്പിയാർ ഒരാൾ മാത്രമേ ഉള്ളു.

നമ്പൂരിപ്പാട്ടിലെ കവിതയുടെ മററുഗുണങ്ങളെപ്പററി ഞാൻ 'വിദ്യാവിനോദിനി'യിൽ ഒരിടത്തു പ്രസ്താവിച്ചിട്ടുള്ളതിനെ താഴെ ചേർക്കുന്നു.

'അച്ഛന്റെയുംമകന്റെയും കവിതയിലെമണിപ്രവാളശുദ്ധിയാണ ജനങ്ങളെ ഒന്നാമതായി ഇത്ര രസിപ്പിക്കുന്നത. മണിപ്രവാളത്തിന്നവള്ളരെ ശുദ്ധിവരുത്തി ആദ്യമായിഭംഗിയിൽപ്രയോഗിച്ചുകാണുന്നതഎഴുത്തച്ഛന്റെഭാരതത്തിലാണ. കുഞ്ചൻ നമ്പിയാർ തുള്ളലുണ്ടാക്കിയിരിക്കുന്നതഅതിനെഅനുസരിച്ചിട്ടാണ. മററപ്രാചീനകവികളാരും ഈ കാൎയ്യത്തിൽഅശേഷംനിഷ്കൎഷചെയ്തിട്ടില്ല. 'അങ്ങോട്ടടൻപരിചിലിങ്ങോട്ടടൻ' എന്നും 'ആകൃതികണ്ടാലതിരംഭേയം ആരാലിവൾതന്നാധരംപേയം' എന്നും 'ശ്രീരാമചന്ദ്രൻ ഖരദൂഷണാദിൻ ഘോരാളിവീരൻസമരേനിഘത്യ' എന്നുംമററുംഅപ്രസിദ്ധസംസ്കൃതപദങ്ങളേയും സംസ്കൃതപ്രത്യയങ്ങളേയുംപച്ച മലയാളപദങ്ങളേയും എടകലൎത്തിനെല്ലുംമോരുംകൂട്ടിയമാതിരിയാക്കി പ്രാചീനകവിതകളിൽ മിക്കതിലും പ്രയോഗിച്ചുകാണാം. അവരുടെ ഭാഷ സംസ്കൃതവുമല്ല മലയാളവുമല്ല. എളുപ്പത്തിൽ കവിതയുണ്ടാകുന്നതിന്നായി നിൎമ്മിച്ച ഒരു വികൃതഭാഷ എന്നേ പറവാൻപാടുള്ളു. അവരുടെ കവിതകൾ എഴുത്തച്ഛന്റേയും നമ്പ്യാരുടേയും കൃതികൾക്കുള്ളതിൽ ഒരുശതാംശ

മെങ്കിലും പ്രചാരമില്ലാതിരിക്കുന്നതിൻെറ പ്രധാനകാരണം ഇതാണ. നവീന കവിതകളിൽ എഴുത്തച്ഛൻെറ രീതിയെ ആദ്യമായി അനുസരിച്ചുതുടങ്ങിയതപൂന്തോട്ടത്ത നമ്പൂരിയാണ. വെണ്മണി അച്ഛൻനമ്പൂരിപ്പാട അതിന്ന വളരെ പരിഷ്കാരം വരുത്തി. മകൻ നമ്പൂരിപ്പാടായിട്ട അതിന്നുവേണ്ട ഗുണങ്ങളെല്ലാം പൂത്തിയാക്കി. ആ ഗുണങ്ങളെന്തെല്ലാമാണെന്ന വിവരിപ്പാൻ പ്രയാസമാണ. അനുഭവംകൊണ്ട മനസ്സിലാക്കുവാനേ തരമുള്ളു. അപ്രസിദ്ധങ്ങളല്ലാത്തേയും സംസ്കൃതപ്രത്യയങ്ങളോട കൂടാത്തേയും ഉള്ള സംസ്കൃത പദങ്ങളും മലയാളപദങ്ങളും ഏടകലൎന്ന പാലും വെള്ളവുംകൂടി ചേൎന്നപോലെ യോജിപ്പ വരുമ്പോഴാണ മണിപ്രവാളത്തിന്ന ശുദ്ധിയുണ്ടാകുന്നത എന്നുമാത്രമേ ഇവിടെ പറയുന്നുള്ളു. ഈ കാൎയ്യത്തിലുള്ള നിഷ്കൎഷയാണ മകൻ നമ്പൂരിപ്പാട്ടിലെ കവിതയുടെ ഒരു പ്രധാനഗുണം.

കൎണ്ണസുഖത്തെ ഉണ്ടാക്കുന്നതിന്നുള്ള നിഷ്കൎഷ മറ്റൊരു കവിയും അദ്ദേഹത്തെപോലെ ചെയ്തിട്ടില്ല. അതുകൊണ്ട അദ്ദേഹത്തിൻെറ കവിതയിലുള്ളതുപോലെ പദങ്ങൾക്ക സ്നിഗ്ദ്ധത മറ്റൊരുടേതിലും കാണുവാൻ പ്രയാസം. അവിളംബോച്ചാരണത്തിന്ന സുകരമാകുംവണ്ണം പദങ്ങളെ ഘടിപ്പിക്കുമ്പോളാണ അതുകൾക്ക സ്നിഗ്ദ്ധതയുണ്ടാകുന്നത. ഭാഷയുടെ സ്വഭാവത്തെ അനുസരിച്ച വേണ്ടേടത്തെല്ലാം അക്ഷരങ്ങൾക്ക

 ദ്വിത്വം വരുത്തുകയും അൎദ്ധാക്ഷര സംയുക്തമായ അ

ക്ഷരങ്ങൾക്കു മുകളിൽ വരുന്ന അക്ഷരങ്ങളുടെ സ്വഭാവംപോലെ ഗുരുലഘുത്വം കല്പിക്കുകയുമാകുന്നു ഇതിന്നു വേണ്ടത. ചന്ദ്രകല, നക്രതുണ്ഡി, എന്ന പദങ്ങളെ സാധാരണയായി മലയാളത്തിൽ ചന്ദ്രക്കല, നക്രത്തുണ്ഡി, എന്നാണ ഉച്ചരിക്കുന്നത- അതുകൊണ്ട സംസ്കൃതത്തിൽ ദ്വിത്വം വേണ്ടാത്തേടത്തുകൂടി ഭാഷയിൽ ദ്വിത്വം വേണമെന്നു സ്പഷ്ടമാകുന്നു- ഭാഷയുടെ ഈ സ്വഭാവത്തെ അനുസരിക്കാതെ കവിതയുണ്ടാക്കുന്നത ശ്രവണസുഭഗമാവാൻ പാടില്ല- അതുപോലെതന്നെ ൽ, ൾ, എന്ന അർദ്ധാക്ഷരങ്ങളോടുകൂടിയ ഹ്രസ്വാക്ഷരങ്ങൾ, മുകളിൽ ചില അക്ഷരങ്ങൾ വരുമ്പോൾ ഗുരുക്കളും മറ്റു ചില അക്ഷരങ്ങൾ വരുമ്പോൾ ലഘുക്കളും ആവും- സംസ്കൃതത്തിൽ ഇങ്ങിനെ വരുന്നതെല്ലാം ഗുരുവായിരിക്കും, അതിനെ അനുസരിക്കുകകൊണ്ടാണ ഭാഷാകവിതയിൽ ചിലപ്പോൾ ഈ തെററ വരുന്നത. ഈ വക സംഗതികളിൽ നമ്പൂരിപ്പാട്ടിലേക്കുണ്ടായിരുന്ന നിബന്ധനകൾക്കു അവസാനമില്ല. അവയെ മുഴുവൻ ഇവിടെ പറവാൻ അസാദ്ധ്യമാണ. മുഴുവൻ ഓൎമ്മവെപ്പാനും ധരിപ്പാൻ കൂടിയും പ്രയാസം. അദ്ദേഹത്തോടുകൂടി എടപെട്ടാലേ മുഴുവൻ അറിവാനും അതുകൊണ്ട കവിതെക്കുണ്ടാകുന്ന സുഖം അനുഭവിപ്പാനും പൂൎണ്ണമായി സാധിക്കു. അതുകൊണ്ട അവയുടെ സ്വഭാവം കാണിപ്പാൻമാത്രം ഓരോ ഉദാഹരണം ഇവിടെ പറയാം. 'ശിലതോയദകചേ' എന്നും മററും സംസ്കൃതത്തിൽ സാധുവാണെന്നുവെച്ച 'ശിലതഴകുഴ

ലി' എന്നും മററും ഭാഷയിൽ പ്രയോഗിച്ചാൽ കർണ്ണ
ശൂലംതന്നെ. ഭാഷയിൽ 'നീലത്താഴക്കുഴലി' എന്നായി
രിക്കണം. 'മന്മഥകഥാഗന്ധം ഗ്രഹിക്കാത്തവർതാ
നൊ' 'മന്നിൽവാനവനോടിവർണ്ണമരുളീ'ഇവിടെ 'വ
ർ,' 'ന്നിൽ' എന്നത ഗുരുവാക്കിയത അഭംഗിയാ
ണ. അതുപോലെതന്നെ 'പോർക്കളത്തിൽ ജയമാർന്നു
മേവിടും' എന്നതിൽ 'ത്തിൽ' എന്നത ലഘുവാക്കിയ
ത്തും അഭംഗിയാണ. നവീനസമ്പ്രദായപ്രകാരം ഇങ്ങി
നെ പലസംഗതികളിൽ നിഷ്കർഷ ചെയ്യ്വാനുണ്ട.

'നമ്പൂരിപ്പാട്ടിലെ ശ്ലോകങ്ങൾ കേൾക്കുമ്പോൾ
ഒരു പ്രത്യേകസ്വാദം തോന്നുന്നതിന്ന മറെറാരുകാര
ണം അദ്ദേഹത്തിന്റെ പ്രാസപ്രയോഗമാണ. സാ
ധാരണ കവികൾ ശ്ലോകങ്ങളിലും മററും രണ്ടാമത്തെ
അക്ഷരത്തിൽ മാത്രമേ പ്രാസം വരുത്താറുള്ളു. കർണ്ണ
സുഖത്തെ സംബന്ധിച്ചേടത്തോളം ഇതുകൊണ്ടവലി
യ ശ്ലോകങ്ങളിൽ പറയത്തക്കതായ ഫലപ്രാപ്തിയൊ
ന്നുമില്ല. നമ്പൂരിപ്പാട അനുപ്രാസത്തെയാണ അധി
കം ദീക്ഷിച്ചിരിക്കുന്നത. 'പത്മജാജാത്മജായേ' 'വി
ശിഖാംഭോധൌവിശാലേക്ഷണേ'എന്നപാദാന്തത്തി
ലും 'ശൈലാത്മജാഭഞ്ജനമോഹനാംഗി' എന്ന പാദമ
ദ്ധ്യത്തിലും മററുമുള്ള പ്രാസത്തിന്നാണ അദ്ദേഹം അ
ധികംനിഷ്കർഷിക്കുന്നത. 'ചോപ്പുംചോരത്തിളപ്പും ചൊ
കചൊകവിലസിത്തുത്തുമത്തപ്പൂതങ്കക്കോപ്പും' ഇങ്ങി
നെ പാദാരംഭത്തിലുള്ള അക്ഷരങ്ങളുടെ ഐക്യംകൊ
ണ്ടാണ അദ്ദേഹം സവിശേഷമായി കർണ്ണസുഖം ജനി

ച്ചിക്കുന്നത. ഈ വിദ്യയില്ലാത്തതായിട്ട അദ്ദേഹം ഒരു ശ്ലോകമെങ്കിലും ഉണ്ടാക്കീട്ടുണ്ടോ എന്നു സംശയമാണ്.

വെണ്മണിനമ്പൂരിപ്പാട്ടിലെ കവിതയിൽ ന്യൂനതകൾ ഇല്ലെന്നില്ല- പ്രധാനമായിട്ടുള്ള ന്യൂനത വസ്തുരചനയിലാകുന്നു. ഒരുമനുഷ്യന്റെ അവയവങ്ങൾക്കുള്ളതുപോലെ കഥയുടെ അംഗങ്ങൾക്കും സംബന്ധസാദൃശ്യമുണ്ടായിരിക്കേണമെന്ന അദ്ദേഹം ധരിച്ചിട്ടില്ല. ചില ഘട്ടങ്ങളിൽ അദ്ദേഹം അനാവശ്യമായി വളരെ വിസ്തരിക്കുകയും വേണ്ടേടങ്ങളിൽ വിസ്തരിക്കാതിരിക്കുകയും ചെയ്യുന്നുണ്ട. ഒരു ശ്ലോകമുണ്ടാക്കുമ്പോൾ അതിൽ മാത്രമേ അദ്ദേഹം മനസ്സുവെക്കുന്നുള്ളു. അതിനാൽ അതിൽപറയുന്ന സംഗതി മുമ്പിൽ പറഞ്ഞുപോയിട്ടുള്ളതായോ മററു ശ്ലോകങ്ങളിൽ പറഞ്ഞ സംഗതികൾക്കു വിരുദ്ധമായോ വന്നേക്കാം. ഭൂതിഭൂഷചരിതത്തിൽ ൧൨൯, ൧൩൧, ൧൩൨, ൧൩൯, ഈ ശ്ലോകങ്ങളും ഭാണത്തിൽ ൨൩൬-൨൩൭- ശ്ലോകങ്ങളും കവിപുഷ്പമാലയിൽ ൯, ൧൦, ൧൨, ൧൯, ൨൦ ഈ ശ്ലോകങ്ങളും നോക്കുക. ഇതുപോലെ പലശ്ലോകങ്ങളിലും ഈ ന്യൂനത കാണാവുന്നതാകുന്നു.

നമ്പൂരിപ്പാട്ടിലെ സന്ദർഭനിർവ്വിശേഷമായ ഫലിതപ്രയോഗം എത്രതന്നെ ജനസാമാന്യപ്രീതികരമായിരുന്നാലും ചിലപ്പോൾ അത ഒരു ന്യൂനതയായിത്തന്നെ ഭവിക്കുന്നുണ്ട. അജാമിളന്റെ ചരമകാലത്തിൽ ഭഗവാൻ പ്രത്യക്ഷമായപ്പോൾ അദ്ദേഹം ചെയ്തഹൃദയമൂലോല്ലുണ്ഠനമായും പരമഭക്തിസൂചകമായുമുള്ള സ്തോത്രത്തി

ൽ നേരംപോക്കുകൾ തട്ടിവിടുന്നത ദോഷജ്ഞന്മാൎക്കു ദുസ്സഹമായിരിക്കുമെന്നു നിസ്സംശയമാകുന്നു. നമ്പൂരിപ്പാട സൂക്ഷ്മത്തിൽ കുറെ ഉപരിപ്ലവശീലനായിരുന്നു. അദ്ദേഹം ശ്ലോകത്തിന്റെ അൎത്ഥത്തെക്കാളധികം ശബ്ദത്തെ ദീക്ഷിക്കുകയും അതുപോലെ തന്നെ മനുഷ്യന്റെ ആഭ്യന്തരസ്വഭാവത്തെക്കാളധികം ബാഹ്യസ്വഭാവത്തെ നിൎദ്ദേശിക്കുകയുമാണ ചെയ്യുന്നത. മനുഷ്യരുടേയും മൃഗങ്ങളുടേയും ആകൃതിയേയും ബാഹ്യമായ സ്വഭാവത്തേയും വൎണ്ണിക്കുന്നതിൽ അദ്ദേഹം അസാമാന്യമായ പാടവം കാണിച്ചിട്ടുണ്ട. എന്നാൽ മനുഷ്യൻ ഓരോ സന്ദൎഭത്തിൽ വിചാരിക്കുന്നതിനേയും പ്രവൎത്തിക്കുന്നതിനേയുംകുറിച്ച അദ്ദേഹത്തിന സാമാന്യകവികൾക്കുകൂടി വരാത്ത പ്രമാദങ്ങളുംവന്നിട്ടുണ്ട.

ശബ്ദഭംഗിക്കും പ്രാസത്തിന്നും വേണ്ടിയും ആലോചനക്കുറവുകൊണ്ടും നമ്പൂരിപ്പാട അദ്ദേഹത്തിന്റെ വാസനെക്കും യശസ്സിനും അയോഗ്യമായ വിധത്തിൽ നിശ്ശങ്കമായി വളരെ അനാവശ്യപദങ്ങൾ ഉപയോഗിച്ചിട്ടുണ്ട. അത ഒന്നു രണ്ടു ശ്ലോകങ്ങളിൽ മാത്രമാണെങ്കിൽ സഹിക്കാം. അനവധി ശ്ലോകങ്ങളിൽ പ്രകൃതത്തിന ആവശ്യമില്ലാത്ത സംബുദ്ധികളും വിശേഷണങ്ങളും മററുമിട്ടുതുത്തിരിക്കുന്നു. 'ഭ്രതിഭ്രഷചരിതം' ൩൫൫-ാം ശ്ലോകം നോക്കുക. ഇതിൽ ഒന്ന-അക്ഷരങ്ങളുള്ളവയിൽ ൫൪-മാത്രമേ പ്രകൃതത്തിന ആവശ്യമായിട്ടുള്ളു. മററു ശ്ലോകങ്ങളിൽ ഇത്ര കലശലില്ലെങ്കിലും ഈ ന്യൂനത പലതിലും കാണ്മാനുണ്ട. 'അത് എ

ണാപദം നിരർത്ഥമായി എത്രയെങ്കിലും എവിടെയെങ്കിലും പ്രയോഗിക്കുന്നതിൽ നമ്പൂരിപ്പാട്ടിലേക്കു അശേഷം കൂസലില്ല. 'ഇരിപ്പതായാൽ പുനരാളുതാമോ' 'പ്രായാധിക്യമതാണതിമറവികേടാം' 'അവള്ളിതേതില താണതാവോ' ഈ വക പ്രയോഗം പലക്കും ദുസ്സഹമായിരിക്കും.

മേല്പറഞ്ഞവയെപോലെ പ്രാധാന്യമില്ലാത്തവേറെ, പല ന്യൂനതകളും അദ്ദേഹത്തിനു വ്യുൽപത്തിക്കുറവായിരുന്നതിനാൽ 'ഏഷമേ,' ഏഷ ഞാൻ (സ്ത്രീലിംഗം) 'സ്മരസ്മരഭവാൻ' 'ശത്രുത്തരുണികൾ' ഇത്യാദി സ്ഖലിതങ്ങളും ഉണ്ടെങ്കിലും ആകപ്പാടെ വെണ്മണിനമ്പൂരിപ്പാട്ടിലെ കവിത ഭാഷാസാഹിത്യത്തിൽ വളരെ മാന്യമായ ഒരു സ്ഥാനത്തിന്നു അർഹമാണെന്നു ഈ പുസ്തകങ്ങൾ വായിക്കുന്നവരെല്ലാം പൂർണ്ണമായി സമ്മതിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.

ഈ രണ്ടാംപുസ്തകത്തിൽ അച്ചടിച്ചിരിക്കുന്ന കൃതികളെ പററി ഒരു സംഗതി മാത്രമെ ഇവിടെ പറവാനുള്ളൂ. ഇതിൽ നമ്പൂരിപ്പാട്ടിലെ ഒററശ്ലോകങ്ങൾകൂടി ചേക്കണമെന്നു വിചാരിച്ചിരുന്നു. എന്നാൽ ഒന്നാംപുസ്തകം അച്ചടിച്ചു തീൎന്നതിൻെറശേഷം ഇതിൽ ചേൎത്തിരിക്കുന്ന കൈകൊട്ടിക്കളിപ്പാട്ടുകളും വഞ്ചിപ്പാട്ടും കിട്ടിയതിനാൽ ആ ശ്ലോകങ്ങൾക്കു ഇതിൽ സ്ഥലമില്ലാതെയായി. എൻെറ കൈവശത്തിൽ വന്നിട്ടുള്ള ഒററ ശ്ലോകങ്ങളും മററു ചില്ലറ കൃതികളും കൂടിയാൽ ഏകദേശം ഒരു പുസ്തകത്തിന്നു

ടി വകയുണ്ട. അതുകളും അച്ഛൻനമ്പൂരിപ്പാട്ടിലെ ഏതാനും ശ്ലോകങ്ങളും കൂട്ടി ചേൎത്ത മൂന്നാമത ഒരു പുസ്തകംകൂടി പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. അതു എന്നേക്കു തയ്യാറാകുമെന്നു തീൎച്ച പറവാൻ തൽക്കാലം പ്രയാസമായിരിക്കുന്നു.

നമ്പൂരിപ്പാട്ടിലെ ഛായ ഇതിൽ ചേൎക്കുവാൻ സാധിക്കാഞ്ഞതിനെ പറ്റി ഞാൻ നിൎവ്യാജമായി വ്യസനിക്കുന്നു. ഛായാമുദ്ര തയ്യാറാക്കുവാൻ മദ്രാസിൽ ഏല്പിച്ചിരുന്ന ആൾക്കു ദീനത്താൽ അതിന്നു കഴിയാഞ്ഞതു ആയതിന്നു പുറമെ ആയാൾക്കു അയച്ചു കൊടുത്തിരുന്ന ഛായ തിരിച്ചു അയക്കുവാനും അസാദ്ധ്യമായി വന്നിരിക്കുന്നു അതിനാൽ അതു വേറെ ഒരു ആളെക്കൊണ്ടുണ്ടാക്കിക്കുന്നതിന്നും കൂടി കഴിഞ്ഞില്ല. ഈ ലോപത്തെ ക്ഷമിക്കുന്നതിന്നു വായനക്കാരോടു ഞാൻ സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

സി. പി. അച്യുതമേനോൻ.

---

പ്രസിദ്ധകൻ വള്ളത്ത് ഇക്കോരൻ കൃഷ്ണന്റെ മുദ്രകൂടാതെ കാണുന്ന പുസ്തകങ്ങൾ വ്യാജമാണെന്ന് വിചാരിക്കപ്പെടും.

# അഭിപ്രായങ്ങൾ.

മ. രാ. രാ.

വള്ളത്ത് കൃഷ്ണൻ അവർകൾക്ക്.

ഹ. വെണ്മണിനമ്പൂരിപ്പാട്ടിലെ കൃതികളിൽ രണ്ടാം പുസ്തകത്തിന്റെ പകൎപ്പവകാശം വാങ്ങി രണ്ടാം പതിപ്പായി "കേരളകല്പദ്രുമം" അച്ചുക്കൂടത്തിൽ നിങ്ങൾ അച്ചടിപ്പിച്ചിട്ടുള്ളതിൽ ഒരു പ്രതി അയച്ചുതന്നതു സാദരം കൈപ്പറ്റിയിരിക്കുന്നു. വെണ്മണിനമ്പൂരിപ്പാട്ടിലെ കവിതയുടേയും "കേരളകല്പദ്രുമം" അച്ചുക്കൂടത്തിലെ അച്ചടിയുടേയും ഗുണങ്ങൾ പ്രസിദ്ധങ്ങളാകയാൽ "ഈ രണ്ടാംപതിപ്പും അച്ചടി വളരെ ഭംഗിയായിരിക്കുന്നു" എന്നുമാത്രമല്ലാതെ ഇവയെക്കുറിച്ചു ഞാൻ പ്രത്യേകമൊന്നും പറയണമെന്നു തോന്നുന്നില്ല. പിന്നെ എനിക്കു സ്വല്പം പറയാനുള്ളതു നിങ്ങളുടെ പരിശ്രമത്തെക്കുറിച്ചുമാത്രമാണ്.

നമ്മുടെ കേരളത്തിൽ യോഗ്യന്മാരായ പല പുസ്തകകൎത്താക്കന്മാർ ഉണ്ടായിരുന്നു എന്നുമാത്രമല്ല, ഇപ്പോഴും പലർ ജീവിച്ചിരിക്കുന്നുമുണ്ട്. ഭാഷാപരിഷ്കാരാഭിവൃദ്ധികരങ്ങളും വിജ്ഞാനപ്രദങ്ങളുമായ പുസ്തകങ്ങൾ നിൎമ്മിക്കുന്നതിന് ഇവർ ശക്തന്മാരാണെങ്കിലും അവരിൽ പലരും സ്വകൃതികളെ അച്ചടിപ്പിക്കുന്നതിനും അച്ചടിപ്പിച്ചാലും അവയ്ക്കു ജനസാമാ

ന്യത്തിൻെറ ഇടയിൽ പ്രചാരം വരുത്തുന്നതിനും പല അസൌകൎയ്യങ്ങളും ഉള്ളവരായിട്ടാണിരിക്കുന്നത്. അതിനാൽ പല നല്ല പുസ്തകങ്ങൾ അച്ചടിപ്പിക്കാതേയും അഥവാ അച്ചടിപ്പിച്ചാലും പ്രചാരം വരാതേയും ഉണ്ടായിരിക്കാം. ഈ വക ദോഷങ്ങളെ പരിഹരിച്ച നമ്മുടെ മലയാളഭാഷക്ക യഥാശക്തി അഭിവൃദ്ധി വരുത്തേണമെന്നുള്ള മുഖ്യോദ്ദേശത്തോടുകൂടി നിങ്ങൾ "കേരളചിന്താമണി" എന്ന പേരോടുകൂടി ഒരു പുസ്തകശാല സ്ഥാപിച്ച്, അതിൽ പലവിധ പുസ്തകങ്ങൾ ശേഖരിച്ചും നല്ല പുസ്തകങ്ങൾ പലതും പകൎപ്പവകാശം വാങ്ങി അച്ചടിപ്പിച്ചും ക്രമപ്രകാരമുള്ള വിലക്ക് ആവശ്യക്കാൎക്ക കൊടുത്തുതുടങ്ങിയിരിക്കുന്നത് അത്യന്തം ശ്ലാഘനീയമായിരിക്കുന്നു. നിങ്ങളുടെ ഈ സൽപ്രവൃത്തിയേയും പരിശ്രമത്തേയും കുറിച്ച ഭാഷാഭിമാനികളായ എല്ലവരും അഭിനന്ദിക്കാതെയിരിക്കയില്ലെന്നു ഞാൻ നിസ്സംശയം അഭിപ്രായപ്പെടുകയും നിങ്ങളുടെ പുസ്തകശാല നാൾക്കുനാൾ അഭിവൃദ്ധിയേ പ്രാപിക്കുന്നതിനു സൎവ്വേശ്വരൻ കടാക്ഷിക്കുമാറാകട്ടെ എന്നു പ്രാൎത്ഥിക്കുകയും ചെയ്യുന്നു.

എന്ന്.

കൊട്ടാരത്തിൽ ശങ്കുണ്ണി (ഒപ്പ്)



വ. അതെ- വെണ്മണി നമ്പൂരിപ്പാട്ടിലെ കവിതക്ക് വാചാമഗോചരമായ എന്തോ ഒരു പ്രത്യേക ഗുണമുണ്ടെന്ന് ആരും സമ്മതിക്കും. ആ ഗുണം തന്നെയാണ് അതിന്റെ അസാധാരണ വിശേഷപ്രസിദ്ധിക്കു കാരണമെന്ന് പറയേണ്ടതില്ലല്ലൊ. എഴുത്തച്ഛന്റെ രീതി, നമ്പ്യാരുടെ രീതി എന്നെല്ലാം പറയാറുള്ളതുപോലെ ഭാഷാസാഹിത്യത്തിൽ "നമ്പൂരിപ്പാട്ടിലെ രീതി"യും ഒരു പ്രത്യേക മാന്യസ്ഥാനം സമ്പാദിച്ചിട്ടുണ്ടെന്നു തീൎച്ചപറയാം. വാസന, ഫലിതം, രസികത്വം, കുസലില്ലായ്മ എന്നിങ്ങിനെയുള്ള പല സംഗതികൾ ശേഷമുള്ളവർ ഭ്രമിക്കത്തക്കവിധം ഒന്നായിച്ചേൎന്നിട്ടുള്ള ഒരു കവിതാരീതിയുടെ ആദ്യസ്ഥാപകനായി നമ്പൂരിപ്പാട്ടിലെ കരുതിയാൽ വലിയ വിരോധമുണ്ടെന്നു തോന്നുന്നില്ല. കവിതയുടെ ഗുണനിരൂപണഘട്ടത്തിൽ മാത്രം നമ്പൂരിപ്പാട്ടിലെ വളരെ പ്രശംസിക്കേണ്ടതാണെങ്കിലും ഒരു കണക്കിന് അവയെ ഒന്നായി ശേഖരിച്ച് വേണ്ടുംവിധം ശരിപ്പെടുത്തി പ്രസിദ്ധം ചെയ്തിട്ടുള്ളവരോടാണ് മലയാളികൾ അധികം കൃതജ്ഞന്മാരായിരിക്കേണ്ടത്. ആദ്യം അച്ചടിപ്പിച്ച ബുക്കുകൾ മുഴുവനും ചിലവാകുന്നതിന്ന് അധിക കാലതാമസം വേണ്ടിവന്നിട്ടില്ലെന്ന് ഈ രണ്ടാംപതിപ്പുകൊണ്ടു തന്നെ തെളിയുന്നുണ്ടല്ലൊ. ഇതിന്ന് കാരണഭൂതനായി തീൎന്നിട്ടുള്ള പ്രസിദ്ധകൻ മിസ്റ്റർ പള്ളത്ത ഇക്കോരൻകൃഷ്ണന്റെ പ-

രിശ്രമശീലത്തെക്കുറിച്ചും ഈ അവസരത്തിൽ പ്രത്യേകം ശ്ലാഘിക്കേണ്ടിയിരിക്കുന്നു. കുറച്ചുകാലംകൊണ്ടു് വളരെ പ്രസിദ്ധമായി തീൎന്നിട്ടുള്ള "കേരളചിന്താമണി" പുസ്തകശാലയുടെ ഉടമസ്ഥനായ ഈ മിസ്റ്റർ കൃഷ്ണൻ ഇതിലേക്കു പുറപ്പെട്ടത് കൃതിയുടെ സ്ഥിതിക്കും കൃഷ്ണൻെറ സ്ഥിതിക്കും അന്യോന്യം യോജിക്കത്തക്ക വിധം എത്രയോ യുക്തമായിരിക്കുന്നു എന്നുള്ളതിന്ന് ആക്ഷേപമില്ല. വെണ്മണിയുടെ വ്യാപാരം ചിന്താമണിശാലയിൽ വെച്ചു തന്നെയാണ് വേണ്ടത്! ഭാഷാകൃതികൾ ഇങ്ങിനെ അധികം ശേഖരിച്ചു വെച്ചിട്ടുള്ള ഒരു പുസ്തകശാല വേറെ ഇല്ലാത്ത സ്ഥിതിക്ക് സ്വയമേവ മാന്യസ്ഥാനത്തിരിക്കുന്ന ഈ "കേരളചിന്താമണി" പുസ്തകശാലക്ക് ഒരു "വെണ്മണി" കൂടി പതിക്കുന്നതായാൽ എത്ര കൌതുകമായിരിക്കും? ഇങ്ങിനെയുള്ള കാൎയ്യങ്ങളിൽ മനഃപൂൎവ്വമായി പരിശ്രമിക്കുന്ന മിസ്റ്റർ കൃഷ്ണൻെറ പുസ്തകശാല കാലക്രമംകൊണ്ടു് ഒരു ജ്ഞാനനിക്ഷേപമായി പരിണമിക്കുവാൻ ദൈവം അനുഗ്രഹിക്കട്ടെ!

ഈ പുസ്തകം ആദ്യം അച്ചടിപ്പിച്ച എൻെറ ഒരു മാന്യസ്നേഹിതനായ സി. അച്യുതമേനോൻ അവർകൾക്ക് ആ കാലം ഞാൻ അയച്ചിരുന്ന രണ്ടു ശ്ലോകങ്ങൾകൂടി ഇവിടെ ചേൎക്കുന്നത് സന്ദൎഭോചിതമായിരിക്കുമെന്ന് വിശ്വസിക്കുന്നു.

ശ്രീ

നമ്പൂരിപ്പാട്ടസാക്ഷാൽകവനരണമതിൽ
വണ്ടുപദ്യങ്ങളാകു-
ന്നമ്പൂരിപ്പാടവത്താൽപലദിശിവിതറീട്ടുള്ള
തേതാനുമൊക്കെ
നമ്പൂരിശ്ശങ്കയന്ന്യേനലമോടുമലയാം
ഭാഷയോടുള്ളിലേറു-
ന്നമ്പൂരിത്താങ്കളൊപ്പിച്ചതുമുചിതമതായ്
നിശ്ചയംനിശ്ചലാത്മൻ

വെണ്മണിമണികൾപതിച്ചി
ട്ടുണ്മയിലുണ്ടാക്കിടുംപതക്കത്തെ
നമ്മുടെഭാഷാംഗനയാൾ
നന്മയിലമ്പോടണിഞ്ഞുവിലസട്ടെ

എന്ന് — കെ. സി. നാരായണൻനമ്പ്യാർ.

—ഃ൦—

നിങ്ങൾ അയച്ചുതന്ന വെണ്മണിനമ്പൂരിപ്പാട്ടിലെ രണ്ടാം കൃതി രണ്ടാം പതിപ്പിന്റെ ഒരു പ്രതിയും എഴുത്തുംകിട്ടി. അത്യുത്സാഹിയും ഭാഷാപോഷണാഭിലാഷിയുമായ നിങ്ങളും നിങ്ങളാൽ ഏല്പിക്കപ്പെട്ട കേരളചിന്താമണി എന്ന പുസ്തകശാലയും സപതേതന്നെ ശോഭിക്കുന്നുണ്ടു.

ഇപ്പോൾ ചിന്താമണിയും കല്പദ്രുമവുംകൂടി യോജിച്ചിരിക്കയാൽ മുമ്പിലുള്ളശോഭ ദ്വിഗുണീഭവിച്ചിട്ടുള്ളതിൽ അത്ഭുതപ്പെടുവാനില്ലല്ലോ.

ഈ വക ജനോപകാരപ്രദങ്ങളായ സൽകൃത്യങ്ങളിൽ സർവ്വദാ പ്രവൃത്തിച്ചുവരുന്ന നിങ്ങളും നിങ്ങളുടെ ഉദ്യമങ്ങളും ഉത്തരോത്തരം അഭിവൃദ്ധിയെ പ്രാപിച്ചുകാണുന്നതിനു ഞാൻ സർവ്വാത്മനാ ജഗദീശ്വരനെ പ്രാർത്ഥിച്ചുകൊള്ളുന്നു.

നമ്പൂരിപ്പാട്ടിലെ കൃതികൾ സുപ്രസിദ്ധങ്ങളും വിദ്വൽപ്രശംസക്കു പാത്രീഭവിച്ചിട്ടുള്ളവയും ആകയാൽ അതിനെ കുറിച്ചു വിശേഷിച്ചൊന്നും പറയുന്നില്ല.

എന്നു—നിങ്ങളുടെ ഗുണകാംക്ഷി,

വരവൂര—ശാമുമേനോൻ.

---

൮. ൨൩-ാംനു- അയച്ച എഴുത്തുകിട്ടി.........

.................................................................................

.................................................................................

വെണ്മണിനമ്പൂരിയുടെ സരസങ്ങളായ കൃതികളെ ചേർത്തച്ചടിച്ചതു നന്നായി. ഒരു പുസ്തകം ഇവിടെ അയച്ചത് കിട്ടി വളരെ സന്തോഷമായി.

കേരളവർമ്മ സി. എസ്. ഐ.

---

ശ്രീ.

൧. തിദക്കാടിക്കാലമുണ്ടാംവിവിധകൃതികളിൽ
ഭാഷയെപ്പുഷ്ടയാക്കാൻ
തക്കോരുൾകഷ്ടമേന്തുന്നതുകളെവഴിപോ-
ലച്ചടിപ്പിക്കുവാനായ്
ഉൾക്കോലുംശ്രദ്ധയോടൊത്തു ചിതവിഭവമു-
ത്സാഹമാളുന്നപിള്ള-
ത്തിക്കാരൻകൃഷ്ണനാകുംശുഭമതിയുടെയീ-
യുദ്യമംഹൃദ്യമത്രേ

൨. കൊണ്ടാടിടുണ്ടുകവിവെണ്മണിതീർത്തകാവ്യം
കണ്ടാലെവർക്കുമതിമോദമെഴുന്നമട്ടിൽ
രണ്ടാമതിസ്സമതിയച്ചടിയിൽപെടുത്തി-
ട്ടുണ്ടായതിന്നു മമ കൌതുകമേകിപാരം

എന്നു്

കെ. സി. കേശവപിള്ള.





ശ്രീ.

'കേരള ചിന്താമണിയാം'
പേരുപുകഴ്ന്നുള്ളഗ്രന്ഥശാലയതിൽ
ചേരാത്തുള്ളൊരുപുസ്തകം
മാരാനുംകണ്ടെത്തുണ്ടോഭാഷയതിൽ ൧

ഇതിഹാസപുരാണവൈദ്യ
ജ്യോതിഷകാവ്യനാടകങ്ങൾതുള്ളലുകൾ
ഇതുകളുമതിനൂതനതര
കൃതികളുമുണ്ടൊക്കെയോർക്കിലതിനുള്ളിൽ ൨

എല്ലാമുണ്ടുവിശേഷാൽ
ചെല്ലാൻസൂക്ഷിച്ചുവേണമെന്നവരും
തെല്ലുംക്രയവിക്രയമതി
ലില്ലാമൎയ്യാദയെന്നുവന്നെന്നാൽ ൩

വ്യത്യാസമില്ലവിലയിൽചതിചെയ്കയില്ല
കൃത്യങ്ങളുണ്ടിടപെടുന്നവരോടുപാരം
സത്യംവെടിഞ്ഞുപറകില്ലിവയൊക്കയുംഞാൻ
സത്യംകഴിച്ചുപറയാമറിയാമടുത്താൽ ൪

ടി. സി. അച്യുതമേനോൻ. (ഒപ്പ്)



# പൂരപ്രബന്ധം.



മകരധ്വജമാരൻെറമകനായഗണേശ്വരൻ
സകലാഭീഷ്ടസിദ്ധിക്കെന്നകതാരിൽവിളങ്ങണം ൧
പണിയുന്നവർതൻനാവിൽപ്പുണ്യംപോലനാരതം
അണയുന്നമഹാവാണിത്തുണയാവാൻതൊഴുന്നേഞാൻ ൨
ഗുരുകാരുണ്യമോടെൻെറഗുരുനാഥനമെപ്പൊഴും
പരിചോടുമനക്കാമ്പിൽപരിശോഭിക്കണംക്ഷണം ൩
മതിവൈഭവമില്ലാത്തോരതിമൂഢനിതെങ്കിലും
പുതുതായൊരുവൃത്താന്തമതുതെല്ലോതിടുന്നുഞാൻ ൪

തേമ്പൊട്ടിച്ചൊന്നൊലിക്കുംമൃദുതരമൊഴികൊ
ണ്ടിന്നയ്യനാംഹൃദന്ത
ക്കാമ്പാട്ടീടുന്നകൊണ്ടൽക്കുഴലണിമണിമാർ
കുമ്പിടുംതമ്പുരാനെ
തമ്പാട്ടിക്കുള്ളിവായിച്ചിതുസകലമുണ
ർത്തിക്കണംവർത്തമാനം
ഞാൻപാട്ടിൽപദ്യമാക്കിപ്പരിചിലുടനയെ
ക്കുന്നുവാഴ്ത്തുന്നമോദാൽ ൫
ആറാംതിയ്യതിവേർപിരിഞ്ഞതുമുതൽ
ക്കുള്ളോരുദന്തങ്ങള

ഞാരാൽവന്നറിവിച്ചിടാതെമുഴവൻ
ചൊല്ലാവതല്ലെങ്കിലും
സാരംഗാക്ഷിസരാഗമൊന്നുപറവാൻ
ഭാവിച്ചിടുന്നേനതിൻ
പാരാംശംസരസംധരിക്കസകല
സ്ത്രീമൌലിമാണിക്യമേ ന്യ

ഒന്നിച്ചുപോന്നതാരെല്ലാമെന്നുള്ളതുമുരച്ചിടാം
കുന്നിച്ചകുത്തുകാൽകേൾക്കകുന്നൊത്തകുചധാരിണി
പരിചൊടുപഴയേടംതാനുമെന്നല്ലപള്ളി
പ്പുറവുമഥഞെരിഞ്ഞൻതുപ്പനുംഞാനുമായി
പറവതിനെളുതല്ലേനല്ലൊരുച്ചെക്കകൂഷ്മം
പരഭൃതമൊഴിയാളേതത്രനിന്നൊത്തുപോന്നു ച്ച
മാക്കാച്ചിയോടുകിടയായ്മരുവുന്നസാക്ഷാൽ
* * * തന്റെഭവനപ്പടികണ്ടനേരം
അക്കൊച്ചുനാരിയൊടടുത്തൊരുകാര്യമൊന്നു
തക്കിച്ചുപോരണമതെന്നഥനിശ്ചയിച്ചു ൻ

അതിനിന്നിവരുണ്ടാകിലതിവൈഷമ്യമായ്മരും
ചതിക്കൂടാതെപററില്ലിങ്ങിതിനെന്നുള്ളിലോത്തുഞാൻ

മുന്നംഞാൻചിലമുണ്ടലക്കുവതിനാ
* * * തൻമന്ദിരം
തന്നിൽക്കൊണ്ടുകൊടുത്തതിങ്ങുതിരിയേ
വാങ്ങിച്ചുവന്നീടണം
എന്നെല്ലാംകമ്പളംപറഞ്ഞവരെയും
തട്ടിത്തിരിച്ചാശുഞാൻ

ചെന്നസ്സുന്ദരഗാത്രിതന്റെപുരിയിൽ
കാൎവേണികേറീടിനേൻ ൫൬

പിന്നത്തെക്കഥചൊൽവതെന്തധികമാ
യോരോവിശേഷംപറ
ഞ്ഞന്നത്തെപ്പകൽപോക്കുവാനിരുമണി
ക്കൂറുള്ളനേരംവരെ
ൻഎന്നുൾത്താരതിലൊത്തപോലവളുമാ
യൊന്നിച്ചുമേളിച്ചുഞാൻ
മന്നത്തത്തൊടുവാണവാസവമദോ
ന്മത്തപികോദ്യൽഗതേ ൫൭

പെട്ടെന്നുഞാനവളൊടാശ്ശുപിരിഞ്ഞുഗോന്ധ
കെട്ടിച്ചുമന്ദഗതികെട്ടെറണാകുളത്തു
കഷ്ടിച്ചൊരാറുമണിയായളവിങ്ങുവന്നു
പെട്ടെന്നറിഞ്ഞിടുകപെൺകുലമൌലിമാലേ

താരിൽപിറക്കുംമധുവാണിഞാനാ
പ്പാരിൽപ്രവേശിച്ചുപയോജനേത്രേ
ഏറെപ്പൊറുങ്ങാതഥബങ്കളാവിൽ
മാറാപ്പുമേല്പിച്ചുമനോഹരാംഗി ൫൮

മിഴിച്ചുനില്ക്കാതെകുളിച്ചുവേണ്ടും
വഴിക്കുകൎമ്മങ്ങൾകരീന്ദ്രയാനേ
കഴിച്ചുഞാൻകോവിലകത്തുചെന്നി
ട്ടൊഴിച്ചിടാതൂണുകഴിച്ചുപിന്നെ ൫൯

അപ്പോൾഞെരിഞ്ഞതൻമുതൽപേരെയെല്ലാ
മപ്പാരിൽവെച്ചതിനെകണ്ടുവല്ലോ

ഉൾപ്പൂവുചേരാത്തവരോടുചേൎന്നി
ല്ലൽപ്പെടുപ്പപത്മായതലോചനേഞാൻ ൩൭
മററാരുമില്ലാതഥഞാനുമന്നാ
മിററത്തിരുന്നൊന്നുമുറുക്കിമോദാൽ
കുറെറക്കുചെന്നിട്ടുടനെൻറഭാണ്ഡം
തെരെറന്നെടുത്തിങ്ങുതിരിച്ചുപിന്നെ ൩൮
ചാരുവാണിശൃണുചാരുവായവനി
കാന്തുകൊണ്ടുമരുവുംമഹാ
വീരനാകിയൊരുവീരകേരളവ
സുന്ധരേശതിരുമുമ്പതിൽ
ചാരവേചകിതമാൻകിശോരമിഴി
ചെന്നുയാത്രയുമുണൎത്തിമ
ററാരൊടുംകമനിക്കൂടിടാതെപുന
രാററുവക്കതിലണഞ്ഞുഞാൻ ൩൯
തുണ്ടൻതുടങ്ങിച്ചിലകൂട്ടുകാരെ
ക്കണ്ടെത്തിഞാനക്കടവിൽതദാനീം
വേണ്ടീലചേരാനിവരെന്നുറച്ചു
കൊണ്ടാശുകൊണ്ടാടിയടുത്തുകൂടി ൪൦
വഞ്ചിക്കയല്ലെൻവരവാണിമൌലേ
വഞ്ചിക്കതിക്ഷാമമതാകമൂലം
പുഞ്ചക്രവാകസ്തനിഞങ്ങളെല്ലാം
കിഞ്ചിൽകിടന്നങ്ങിനെബുദ്ധിമുട്ടി ൪൧
ശ്രീലോകേപുകഴ്ന്തിങ്ങിവിങ്ങിടുമിള
ങ്കുന്നപ്പുഴത്തോണിയിൽ

ചാലേശ്രീമട്ടത്തുകേറിനടകൊ
ള്ളാംനോക്കകൊള്ളാമത്
വെയ്ലുംകൊള്ളുകവേണ്ടനല്ലൊരുനിലാ
വല്ലേനടന്നീടുകിൽ
കാലത്തുന്നിന്നുകോടിലിംഗപുരിയിൽ
ചെല്ലാമതല്ലേതരം ൧൭

എന്താണുവേണ്ടതതിനെന്നഥഞങ്ങളിപ്പിന്നെ
ചിന്തിച്ചുറച്ചുചിതമോടൊരുപായമാസ്ഥം
എന്താണതെന്നറിയുവാനഭിലാഷമിന്നു
ണ്ടെന്നോൻമൊഴിക്കുപരമെങ്കിലതുംകഥിക്കാം ൧൮

വാലന്മാരുടെവഞ്ചിയുണ്ടിവിടെനി
ന്നല്പംവടക്കോട്ടുപോ
യാലെന്നുംകൃയിൽവാണിക്കുലികുറവാ
യ്യന്നീടുമെന്നുംപരം
ആലോചിച്ചൊരുവാലനോടൊരുചെറു
കേവഞ്ചിയുംവങ്കഴ
ക്കോലുംകൊണ്ടുവരേണമെന്നുവളരെ
ക്ലേശിച്ചുകേഴേക്ഷണേ ൧൯

അതുകേട്ടൊരുവാലനെൻകലേശ
ദ്ധൃതിമട്ടുംമുഖിമുന്നിൽവന്നുവേഗം
ക്ഷിതിമുട്ടിടമാറുതാണുകുപ്പി
ട്ടിതിമട്ടോൽമൊഴിചൊല്ലിനല്ലവണ്ണം ൨൦

അറിയണമടിയത്തന്മാക്കഹോകുടിപ്പാൻ
കരമതിലൊരുചില്ലിക്കാശുമില്ലായ്കമൂലം

തരണമതുകടിച്ചാൽതോണികുത്താനെളുപ്പം
പയമതുതിരവുള്ളത്താരിലോൎത്തീടവേണം ൨൩

അവനുടെമൊഴികേട്ടിട്ടാളുവീതംമടിക്കാ
തവികലകുതുകത്താൽപുത്തനോരോന്നുനൽകി
കുവലയമിഴിതിങ്ങിത്തോണിയിൽചെന്നുകേറി
ജ്ജവമൊടുനിയപിച്ചോത്രുഴിയിൽചെന്നുചേൎന്നു ൨൪

പാരിൽപേർകൊണ്ടപങ്കേരുഹദളമിഴിമാർ
വാർമുടിക്കെട്ടതന്നിൽ
പാരംഭാഗ്യാവിളങ്ങുംപരിണതരജനീ
കാന്തകാന്താനനേകേൾ
ഏറെക്കണ്ണിച്ചതെല്ലാംപറയുകവിഷമം
പാതിരാവായനേരം
ഞാറെക്കൽചെന്നുചേൎന്നിട്ടൊരുവിധമവിടെ
ത്താനൊപിന്നൊക്കിടന്നു ൨൫

കുണ്ടുംകുന്നുകളുംതണുത്തമണൽകൊ
ണ്ടെല്ലാംനികത്തിസ്സുഖം
ഉണ്ടാംമുണ്ടുവിരിച്ചുഞങ്ങൾകവിവീ
രന്മാർകലേശാനനേ
പണ്ടാദ്രഭ്‌വിരിച്ചുകൊണ്ടൊരുകിട
പ്പുണ്ടായപോലന്നുകേ
ളുണ്ടായോരുകിടപ്പുപാൎക്കിൽമറി
ച്ചല്ലേമറക്കില്ലഞാൻ ൨൬

ചിതലുംചികിടുംമുഖത്തുമേളി
ന്നുതിരുംമണ്ണുമതല്ലമൂട്ടയുംകേൾ

കൊത്തുകംകത്തുകേനഞ്ഞങ്ങളുംചേ
ന്നുനാലംതൊട്ടതിവേഴ്ചയായിബാലേ ൨൯

പിറേറന്നാലംപിരിയാതെഞ്ഞങ്ങളമെഴ
 ന്നേററന്നൊരുക്ഷേത്രക്കകം
കൊററിന്നൻപൊടുകോടിലിംഗപുരിയിൽ
 പ്രാപിച്ചുപത്മേക്ഷണേ
തെററീലാതരമെന്നതല്ലൊരുമഹാ
 കെങ്കേമമാംസദ്ധ്യയും
പററീപാവ്ണചന്ദ്രചാരുവദനേ
 ച്ചുററല്പനേരാണിതം ൩൦

ളാണംകഴിഞ്ഞുകബളിച്ചുഫക്കടെയുളളോർ
കാണാതെകണ്ടുകളകണ്ഠകലാപവേണി
ക്ഷോണിമണാളനടെകോവിലകത്തുചെന്നു
വാണേനമത്ത്യവരവാരണവശ്യയാനേ ൩൧

താതനെക്കണ്ടുഞാനന്നുകാതരാക്ഷികലോത്തമേ
കൈതവംചെയ്കയാലേറെഞ്ഞീതിയുണ്ടായികാണുവാൻ

വിരവൊടുവിഷുവിൻനാളമ്പൊടില്ലത്തുചെല്ലാ
തുരുസുഖമൊടുതൃപ്പൂണിത്തുറെപ്പാത്തമൂലം
പരിഭവമതെന്നുംവേഗമെത്താമതെന്നും
തരമിതിപലതോതിത്താതനെപ്രീതനാക്കി ൩൨

ഇനിക്കുസിദ്ധാന്തമതില്ലിതന്ത
യ്ജ്ജനത്തിനൊട്ടുംസുഖമാകയില്ല
കനിഞ്ഞുതാതൻചിലതിപ്രകാരം
മനംതെളിഞ്ഞോതിമനോജ്ഞശീലേ ൩൩

അത്തല്പിലെൻജനകനോടനുവാദവുംഞാൻ
നത്യാദരാലവിടെനിന്നഴകോടുവാങ്ങി
അത്താഴമുണ്ടതികുതൂഹലമാൎന്നുപൂര
മോൎത്തോൎത്തുകൊണ്ടുനടകൊണ്ടുനതാംഗിമൌലേ

കേൾക്കെന്തന്വംഗിഞാനുംപുനരഥപുത്തേൻ
വാണിസംഗീതവിത്താം
ചക്രാന്തപാനമെന്നല്ലറിയുകചെറുകു
ന്നംമഠൻപാച്ചുതാനും
ഭോഷ്കല്ലോരോരുദന്തങ്ങളുമടവിലുര
ച്ചുരകുത്തെത്തിനേരം
നോക്കിക്കേട്ടിച്ചുളിപ്പാനൊരുമണിയിടയു
ണ്ടപ്പൊളെന്നല്പലാക്ഷി ൩൫

ചെറുകുന്നംതനിക്കുള്ളചെറുതേന്മൊഴിയാളുടെ
പുരിയിൽചെന്നണഞ്ഞല്പമുറങ്ങിഞങ്ങൾമൂവരും ()

വണ്ടിടഞ്ഞവരവേണിമുറുക്കാൻ
കൊണ്ടുവന്നവളുറക്കമുണൎത്തി
രണ്ടുനാഴികപുലൎന്നുതദാനീം
മണ്ടിഞങ്ങളവിടന്നുമനോജ്ഞേ ൩൭

കല്യേകാമിനികളുമല്ലചെറുകു
ന്നത്തെന്നുചെന്നിട്ടുടൻ
പല്ലുംതേച്ചുകുളിച്ചുവൈശ്യവുമത
ല്ലൂണുംകഴിച്ചങ്ങിനെ
നല്ലാരിന്മണിനന്ദിയോടതുദിനം
തേച്ചുംകുളിച്ചുണ്ടുകൊ

ന്നുല്ലാസത്തൊടുതാമസിച്ചുതകൃതി
ക്കാരൊത്തുതാമ്രാധരേ ൩൮

താരിത്തേന്മൊഴിപിറേറന്നാൾനേരത്തുണ്ടാശ്രുണങ്ങളും
പൂരത്തിന്നെത്തിവെയ്ലത്തുനിരിത്താർദളലോചനേ

പൂരംകാണ്മാൻമുതിൎന്നുപുനരുടനവരാ
യൊന്നുപൊയ്യല്ലകന്നു
പാറോക്കാവിൽകടന്നുപദവിയൊടവിടെ
പ്പൂരമപ്പോൾനിരന്നു
നാരീരത്നങ്ങൾവന്നുനടുവിൽനടുവവും
കൂടിയുണ്ടായിരുന്നു
പാരംമോദംകലൎന്നുപരമരസികനോ
ടൊത്തുഞാനന്നുചേൎന്നു ൩൯

നടുവവുമഥഞാനുംകൂടിമെല്ലിപ്പിന്നെ
ച്ചടുലനയനമാരെത്തേടിത്തേൻവാണിയാളേ
അടവിനൊടടനംചെയ്തങ്ങിനേചെന്നിടുന്നോ
രിടയിലനുജനായോരാഢ്യനെക്കണ്ടുഞങ്ങൾ ()

ഇപ്പോൾക്കണ്ടതുകണ്ടതല്ലിതിനിടെ
ക്കെന്താണുദന്തങ്ങളി
നല്പന്നാദരമോതിടേണ്ടുവെളിവി
ല്ലോൎക്കുമ്പൊളാൎക്കുംസഖേ
കെല്പോടിങ്ങനെഭംഗിവാചകമുര
ച്ചുദ്വേഗവുംവേർപിരി
ഞ്ഞപ്പോൾകണ്ടിതുകാമിനീമണികളെ
പ്പൊയ്യല്ലൊരയ്യായിരം ൪൧

മിന്നുംതോടകൾമിന്നുമക്കുഴൽമണി
പ്പൊന്മാലനൂലുംകരം
തന്നിൽകങ്കണമോതിരങ്ങൾകടിയിൽ
കാഞ്ചീകലാപങ്ങളും
അന്യൂനാഭകലർന്നൊരാഭരണമെ
ന്നിത്യാദിനന്നായണി
ഞ്ഞാനത്തിൻനടമാരസംഭ്രമവിടെ
ശ്ശോഭിച്ചശോണാധരേ ൪൪
കണ്ഠത്തിൽകനൽപോലെകാന്തികളിയാ
ടീടുംപതക്കങ്ങളും
കണ്ടാൽകണ്മണിചിന്നിടുന്നകനക
ക്കോപ്പുംകലർന്നങ്ങിനെ
രണ്ടുംനാലുമൊരെട്ടുപത്തുമൊരുമി
ച്ചോരോരുപൂരങ്ങളും
കണ്ടുംകൊണ്ടുമരുന്നകാങ്കിലുള്ളവാം
കാമാർത്തിവാമേക്ഷണേ ൪൫

കാറോടിടഞ്ഞകചഭാരമഴിച്ചുഭംഗി
ചേരുംപടിക്കുചിതമോടുചെരിച്ചുകെട്ടി
സൌരഭ്യമുള്ളകുസുമങ്ങളലങ്കരിച്ചു
ചേരുന്നുവന്നുചിലരങ്ങിനെമംഗലാംഗി ൪൬

കത്തുംതിയ്യോടെതിർക്കുംകനകമയമണി
ക്കോപ്പണിഞ്ഞാപ്തരോടും
ചിത്താംചേരുംമട്ടുത്തേൻമൃദുലമൊഴികളാ
മാളിവൃന്ദങ്ങളോടും

ചത്തുംനൂറുംനതാംഗീമുഖമഭിമുഖമായ്
കണ്ടനേരത്തുപാരം
സത്തന്മാരാമവക്ഷംമനസിമനസിജാ
തങ്കമൊന്നങ്കുരിച്ചു ൪൧

കാലേകൊററുംകഴിച്ചങ്ങിനെകലിതരസം
കാറൊളിക്കൂന്തൽകെട്ടി
ഫാലേപൊട്ടുംകരത്തിൽകനകവലയവും
കാഞ്ചിയുംകാൽചിലമ്പും
മാലേയച്ചാറുമിത്യാദികൾപലതുമണി
ഞ്ഞൊത്തകൊങ്കത്തടത്തിൻ
മേലേചേലാഞ്ചലംചേർത്തണയുമൊരബലാ
സംഘവുംസംഖ്യയില്ലേ ൪൨

നീലക്കാർകൂന്തലെല്ലാംനിറുകയിലഴകിൽ
കെട്ടിവെച്ചുല്ലസിക്കും
ഫാലത്തിൽപൊട്ടുതൊട്ടിട്ടവിരളമിളകും
ഞാത്തുമൂക്കുത്തിയിട്ടു
പാലെക്കാമോതിരംപൊൻവളകളിവകളും
ചേർത്തണിഞ്ഞുള്ളൊരോമൽ
ബാലപ്പെണ്ണുങ്ങളൊട്ടല്ലവരുടെയൊരിണ
ക്കുത്തുമോർത്താൽവിചിത്രം ൪൩

തരിവളകൾതരംചേന്നൊത്തമൂക്കുത്തികണ്ഠ
സരനിരകളരഞ്ഞാണെന്നിതെല്ലാമണിഞ്ഞു
സരസമഥതകളുംകൊണ്ടുചേരുന്നകുട്ടി
ത്തരുണികളുടെഃചാരത്തള്ളലുംതത്രകണ്ടു ൪൪

മുലകാട്ടിമുദാനാട്യംചലകാട്ടിനടന്നഹോ
ഉലകിട്ടുകലുക്കുന്നു ചിലകുട്ടിനതാംഗികൾ ൬൭

നീലക്കാറൊളികുന്തളംനിറുകയിൽ
കെട്ടീട്ടുകണ്ണാസ്സുരം
നൂലുംനല്ലവിൽമാലമാലമണിയും
പൂത്താലിയുംതാലിയും
ബാലപ്പെണ്ണുങ്ങൾകൊടിമാരിതൊക്കയുമണി
ഞ്ഞാലോലകോലാഹലം
ചാലേവന്നാണയുംതിരക്കമവിടെ
കണ്ടേൻകണക്കെന്നിയേ ൬൮

തണ്ടുംമോതിരവുംനല്ല മുണ്ടുംമൂക്കത്തിമോതിരം [നേ
വേണ്ടുംവണ്ണമണിഞ്ഞോരെ ക്കണ്ടുഞാൻകഞ്ജലോച

കാറോടുംകാന്തിതേടുംഘനതരചികുരം
ഗന്ധമേറുന്നപൊന്നിൻ
താരോടുംചേർത്തുകെട്ടിക്കളതരകനക
ക്കൊപ്പണിഞ്ഞപ്രദേശേ
ആരോടുംചേർന്നുപോകാതകലമതിലൊരേ
ടത്തുവേണ്ടുന്നജാര
ന്മാരോടുംകൂടിനില്ക്കുംചിലരെയുമവിടെ
ക്കണ്ടുഞാൻകൊണ്ടൽവേണി ൬൯

തക്കത്തിൽവന്നണയുമത്തരുണീജനത്തി
നൊക്കെത്തരംവിടപണികൾവിശാലനേത്രേ
വക്കത്തുകെട്ടവരുമുണ്ടുകിടാങ്ങളേയു
മൊക്കത്തെടുത്തവരുമുണ്ടുവരാംഗിമൌലേ ൭൦

കൊഞ്ചുംകോകിലവാണിമാർകൾ കുതുകമോ
ടന്നങ്ങനേകംരസം
തഞ്ചുംചഞ്ചലലോചനങ്ങളെഴുതി
ച്ചന്തങ്ങൾതിങ്ങുംവിധം
അഞ്ചാതഞ്ചിതഭൂഷണങ്ങളുമണി
ഞ്ഞെത്തുന്നകണ്ടാൽകിട
ന്നഞ്ചുംപഞ്ചശരൻെറനെഞ്ചകവുമെ
ഞ്ചൊരുസ്മിതാർദ്രാനനേ ൪൭

വീണാലാപിനികേളന്നു വീണോരുമുലയങ്ങിനെ
കാണാതെമുഴവൻമൂടി ക്കാണായിചിലരെപ്രിയേ ൪൮

നീലപ്പൂഞ്ചായൽകെട്ടുംനിടിലമതിൽവിള
ങ്ങുന്നനല്ലോരുപൊട്ടും
ചേലൊക്കുംകൊങ്കമൊട്ടുംചിലതരുണികളോ
ടൊത്തുകാട്ടുംപകിട്ടും
പാലിന്നുൾക്കാമ്പുമട്ടുംപരിചിനൊടുതിരും
വാക്കിനുള്ളോരുമട്ടും
ഭൂലോകത്തെപ്പിരട്ടുംപുതുമയുമവരേ
പോലെമററാർക്കുകിട്ടും ൪൯

ഉമ്പർകോൻറടയകൊമ്പനാനയുടെ
കുംഭവുംകനകകുംഭവും
കമ്പിടുന്നകുചകുംഭമുള്ളവരിൽ
മുമ്പുതേടിവിലസുംപ്രിയേ
അൻപിനോടരികശംഭളീജനമെഴും
പ്രദേശമതിലമ്പുമായ്

മുൻപിലുണ്ടുടനകമ്പടിക്കബൊഹ്ല
വൻപനായമലരമ്പനും ൩൮

നാഥിന്നുനന്നെവിരളുന്നുവിസപ്രസൂന
ശ്രീവെന്നിടുന്നമുഖിമാരണിമൌലിമാലേ
ഏവംനതാംഗിചിലവിസ്മയമുള്ളതെല്ലാ
മാവുന്നതല്ലപറവാൻഫണിരാജനാലും ൩൯

വാലിട്ടുകണ്ണെഴുതിവല്ലഭനൊത്തുമുണ്ടും
മേലിട്ടുതെല്ലുതെളിവിൽകുളുർകൊങ്കകാട്ടി
നാലെട്ടുചേടികളുമായ്ഭുവനംകടാക്ഷ
ത്താലിട്ടിളക്കിയൊരുസുന്ദരിവന്നുചേൎന്നു ൪൦

അരുവയർമണിയാളാസ്ഥേർപിരിഞ്ഞങ്ങുപോകാ
തരിശമൊടരികത്തക്കാന്തനെകാങ്കുമൂലം
അരികിലുടനണഞ്ഞിട്ടുള്ളവൃത്താന്തമെല്ലാ
മറിവതിനഭിലാഷപ്പെട്ടതില്ലൊട്ടുമേഞാൻ ൪൧

സന്നദ്ധനായ്സകലദിക്കുകൾസഞ്ചരിപ്പാ
നന്നുൾചന്ദ്രനിടിലേനിബിഡാനുമോദം
നന്ദിച്ചുകേൾക്കസുതനോനടുവത്തിനോടു
ഭിന്നിച്ചുപെണ്ണികസുഭാഷിണിമാർമണേഞാൻ
ശ്രീമൂലസ്ഥാനമായീടുംശ്രീമൽപുണ്യസ്ഥലത്തുഞാൻ
സാമോദംചേൎന്നുപിന്നെപ്പോയ്സ്ഥാമരായതലോചനേ ൪൨

ആമോദത്തോടുകേളിന്നഴകിയൊരുകറി
ക്കൂട്ടമെന്നല്പനല്ലോ
രാമോദംചേൎന്നവസ്ത്രാവലിവളകളുമായ്
ചേടിമാരോടുകൂടി

ശ്രീമൂലസ്ഥാനമേറിത്തെള്ളിവൊടുതരുണാ
    പാംഗിമാർമേവിടുന്നോ
രാരാമോടിപ്പിട്ടുകണ്ടാലകതളിരിളകം
    യോഗ്യരാം യോഗികൾക്കും ൱൭

കള്ളപ്പുഞ്ചിരിയും കടാക്ഷവുമഹോ
    കാമാമയം കാമികൾ
ക്കുള്ളത്തിൽ ചിതറീടുമാറവർനടി
    ച്ചീടുന്ന നാട്യങ്ങളും
തള്ളിത്തിങ്ങിവളൎന്നിടും മുലകളും
    താഡിച്ചുമാലോകരെ
ത്തുള്ളിക്കും പുരികക്കൊടിക്കളികളും
    മാന്യേമഹാവിസ്മയം ൱൮

വാക്കും വാർകുഴലും വളഞ്ഞപുരിക
    ത്തല്ലും രസം ചേൎന്നിടും
നോക്കും നൂപുരകങ്കണങ്ങളഴകിൽ
    ചേൎത്തുള്ളലങ്കാരവും
വാച്ചും വാർമുലയും വലാന്തകപുര
    സ്ത്രീകൾക്കെഴും വന്മദം
പോക്കും പൊന്മയകാന്തിയും തകൃതിയെ
    ന്നോരേണമാരോമലേ ൱൯

അവരുടെ കിടമത്സരങ്ങളും ന
ല്ലവയവഭംഗിയുമോൎത്തു ചീൎത്തമോദം
അവിരതമണയുന്ന സജ്ജനങ്ങൾ
ക്കവധിയതില്ലരുണാംബുജായതാക്ഷി ൱൰

നല്ലാരിൻമണിമാരിൽനല്ലതുമുടൻ
        നാലഞ്ചുപെററങ്ങുതു
മില്ലാംതായതുമത്രയല്ലവളരെ
        പ്രായംകടന്നുള്ളതും
കല്യാണംകഴിയാത്തതുംകണവരു
        ണ്ടായിട്ടുടങ്ങിക്കറേ
ച്ചെല്ലാതില്ലപകാരമാവകയുമു
        ണ്ടൊട്ടല്ലപിട്ടല്ലഹോ ൧൯

തലകെട്ടുംതരളാക്ഷിമാർജനത്തിൻ
മുലമൊട്ടുംമുകിൽവേണികണ്ടനേരം
നിലവിട്ടൊന്നുപകച്ചുനിന്നുപോയ്ഞാൻ
കലവെട്ടീടിനകററിവാഴപോലേ ൨൦

കാമംപോലെകരിമ്പുവില്ലുമിഷുവും
        കൈക്കൊണ്ടണഞ്ഞേററവും
കാമിക്കുട്ടമതിങ്കലുംകമനിമാർ
        ക്കൂടുന്നകൂട്ടത്തിലും
ശ്രീമൽസാംബനെലേശവുംഹൃദിയേ
        കൂടാതെതുഷ്ട്യാമഹോ
കാമസ്വാമിയഹോകളിച്ചുകളിയ
        ന്നൊട്ടല്ലതോൎത്തീടണം ൨൧

പരിചിനൊടവിടത്തിൽപാൎക്കുമക്കാലമേററം
പരിചയമിവനുള്ളോരുത്തമസ്ത്രീകളേയും
പരമകുതുകപൂൎവ്വംകണ്ടുകൊണ്ടാടിഞാന
പ്പുരിസരമതിലേക്കായ്യെന്നുചേതോഷമാംഗി ൨൨

കണ്ടോലക്കളവാണിമാൎക്കൊരടവു
ണ്ടവ്വണ്ണമെന്നെപ്പും
കൊണ്ടാടിക്കുശലങ്ങൾതമ്മിലുരചെ
യ്തിത്തൎപ്പിൽനോന്തങ്ങളിൽ
കണ്ടിട്ടില്ലവിശേഷമൊന്നുമുരചെ
യ്യുന്നില്ലതിന്നായിനി
ക്കണ്ടോളാമുടനെന്നുചൊല്ലിയവരാ
സ്ഥ്വൎവിട്ടുകാൎവ്വേണിഞാൻ ൩൫

തെല്ലിങ്ങുപോന്നുതെളിവേറുമൊരാൽത്തറക്കൽ
കല്യേകരേറിയവിടെസ്ഥിതിചെയ്തിടുമ്പോൾ
കള്ളത്തമല്ലകളഭാഷിണികൊങ്കരണ്ടും
തുള്ളിച്ചുകൊണ്ടൊരുവൾവന്നുകരേറിമ്പാലേ ൩൬

ചിരിച്ചുംകൊണ്ടപ്പോളവളുടെസമീപത്തിലധമചെ
ന്നുരച്ചേനീവണ്ണംചിലതധമമോമാനിനിമണേ
ഒരിച്ചാനിൻതത്വംസകലമറിവാൻമാനസമതിൽ
കുറച്ചല്ലിപ്പോഴെൻകുചജിതമഹാമേരുശിഖരേ ൩൭

പോരുംനിന്നുടെവിട്ടുപോരുമധുനാ
ഭൎത്താവതാംഭാഗ്യവാ
നാരെന്നുംപുനരെത്രയാസ്ഥവയ
സ്സെന്നുംവധൂരത്നമേ
ആരൊമ്പിച്ചിഹവന്നുവെന്നുമതുമ
ല്ലെന്നോടുനിൻവംശവും
പാരംനന്ദികലൎന്നുപാൽമൊഴിമറ
ച്ചീടാതുരച്ചീടണം ൩൮





ഇപ്രകാരമഥ ഞാനുമനേകം
നൽപ്രിയോക്തികളുരച്ചൊരു നേരം
അപ്രദേശമതിൽ നിന്നു പറഞ്ഞാ
ളപ്രസന്നമുഖിയാളുമിവണ്ണം ൭൩

* * * * * യെന്നാഖ്യയമടിയനഥോ
വീട്ടുപേരിന്നതെന്നും
ചൊല്ലാം ** * * തെന്നറികശ്ശുഭമതേ
ശ്ശൂദ്രരാണന്തണേന്ദ്ര
കല്യാണാംഭോധിരാകാമൃതകര! പതിനേ
ഴാസ്സ്വയസ്സിപ്പൊളേറെം
ചൊല്ലേറുംഞ്ഞങ്ങളോടു പിതൃപൽകുലമകുടതട
പ്രോല്ലസൽപ്രൌഢബുദ്ധേ ൭൪

മുപ്പത്താറതിൽ നാടു നീങ്ങിയമഹാ
വഞ്ചിക്ഷമാനാഥനാം
കല്യക്ഷ്മാരമഹാകല്പനായകമനീ
യാംഗൻ കൃപാസാഗരൻ
കെല്പോടീശപരപിള്ളയെന്നു വിളികൊ
ണ്ടീടും വിചാരിപ്പുകാ
രല്പം കാലമിരുന്നു മൽപ്രിയനതാ
സ്ഥിപ്രൌഢചൂഡാമണേ ൭൫

മൽപ്രേയാനായൊരങ്ങോരടിയനുടെ മഹാ
ഭാഗ്യദോഷാല്പപേക്ഷി
ച്ചുൽപ്രേമം കൈവെടിഞ്ഞിസ്സ്ഥിതിയതിലിവിടെ
ക്കൊണ്ടുവന്നാക്കിവിന്നെ

ഇപ്പോൾ * * * * * * * നിതിപറയും
മെനവൻപോയമാസം
മുപ്പത്തൊന്നാംദിനംതൊട്ടടിയനുമുറിവാ
ങ്ങിച്ചുവെന്നോർത്തിടേണം വൃ൨
ഘോഘോകേട്ടറിവുണ്ടുവസ്തുതകളി
ന്നൊന്നല്ലതെക്കോട്ടമൽ
സ്വാഹാജാരവരാനനേഭവതിനീ
പോകുന്നാമുമ്പോമലേ
മോഹിച്ചിട്ടതുമുണ്ടുമോഹമുരചെ
യ്തിടുന്നതിന്നായിനിൻ
ഗേഹത്തിൽപകലല്ലരാത്രിയൊരുനാൾ
വന്നിട്ടുമുണ്ടേഷഞാൻ വൃഫ

തീണ്ടാരിയാകയാൽനിന്നെ കണ്ടീലനലസേക്ഷണേ
രണ്ടാംകൊല്ലമതിൽകുംഭംരണ്ടാംതിയ്യതിയാണതു് വൃവ

മൈക്കണ്ണാൾമണിയാളേനിൻ തെക്കൻമോടികൾകാ
ഇക്കാലമറിയാതായിതൽക്കാലമരുണാധരേ[ങ്കയാൽ

പരമടിയനിലേവംഭാഗ്യരാശേനിതാന്തം
പരിചയമവിടേക്കുണ്ടെങ്കിലുംവൻകൃപാലോ
അറിവുടയവരോനെക്കണ്ടശേഷംമനസ്സിൽ
പരിചയമതുതോന്നുന്നില്ലമേകല്യബുദ്ധേ വൃര്

അഴകിനൊടുമനപ്പേരാദിയാംവത്തമാനം
മുഴവനുമരുളിച്ചെയ്യോണ്ടുകേൾക്കുന്നതിന്നും
മിഴിയിണകളതാണിന്നാഗ്രഹംചിത്തതാരിൽ
മൊഴിയിണങ്ങുപുകഴ്ത്താൻപോരപൊയ്യല്ലഹോഞാൻ

ചൊല്ലീടാമെന്റെവൃത്താന്തമെല്ലാംഫുല്ലാംബുജാനനേ
കല്യേവെണ്മണിയെന്നാണെന്നില്ലപ്പേർമല്ലലോചനേ
മഹൻനമ്പൂതിരിപ്പാടോമഹാഭാഗ്യനിധേഭവാൻ
മഹൻനമ്പൂരിയാകുന്നതഹംതന്നെധരിക്കനീ ൨൭

ധാർഷ്ട്യംചൊല്ലുകയല്ലതങ്ങളിലഹോ
കണ്ടിട്ടതില്ലെങ്കിലും
കോട്ടംതീർന്നൊരുകൊണ്ടൽവേണിമണിമാർ
കൊണ്ടാടിവാഴ്ത്തിപ്പൂരം
നാട്ടിൽകേളിനടന്നിടുന്നതുവഴി
യോദന്തമങ്ങൊക്കെയും
കേട്ടിട്ടുണ്ടടിയന്റെഭാഗ്യമധുനാ
കാണ്മാൻതരംവന്നതും ൨൮

ഭാഗ്യമില്ലഫലിതോക്തിയില്ലസൌ
ഭാഗ്യമില്ലപണമില്ലതെല്ലുമ
ശ്ലാഘ്യമാകിയൊരുകോപ്പുമില്ലഞാൻ
യോഗ്യനെന്നുചിലർപിന്നെവാഴ്ത്തുമോ ൨൯

മുത്തേകുന്നതിനാത്മബസ്തുതിപറ
ഞ്ഞീടാൻമിടുക്കേററമീ
മുത്തേലുംമുലമാർക്കുകൂട്ടമതിലും
പാരാതെപാർത്തീടുകിൽ
നൽത്തേൻവാണിശിവാലയത്തിലമരു
ന്നോർക്കേറുമെന്നല്ലതിൽ
പ്രത്യേകിച്ചുനിനക്കുകൂട്ടമതിസാ
മർത്ഥ്യംസരോജേക്ഷണേ ൩൦

ഇവിടുന്നഴകേറിടുന്നഭാഷാ
കവിതക്കാരനതെന്നുസിദ്ധമല്ലോ
ഇവിടുന്നരുളുന്നവാക്കുകേൾപ്പാൻ
ചെവിപോരാത്തതുകൊണ്ടുകുണ്ഠിതംമേ ൯൫

പന്തോടിടഞ്ഞകുചകുഢ്മളമുള്ളനല്ല
പൈന്തേൻതൊഴുംമൃദുലവാണികൾമൌലിമാലേ
എന്തിന്നുഭംഗിവെറുതേപറയുന്നുസാദ്ധ്യ
മെന്താണുപാക്കിലതുകൊണ്ടതുപോയിടട്ടേ ൯൬

കണ്ടിപ്പോൾതമ്മിലുണ്ടായൊരുപരിചയമി
ജ്ജീവനുള്ളന്നിരിക്കാൻ
വണ്ടാർപൂവേണിഞാനെൻമധുരമൊഴിമാ
ക്കില്ലമാതംഗയാനേ
കണ്ടീടാൻകാലമിന്നിക്കമനിമണി! കുറ
ഞ്ഞൊന്നുനീണ്ടിട്ടൊരിക്കൽ
ക്കണ്ടാലിക്കണ്ടതുണ്ടോതവഹൃദിനിരുപി
ക്കുന്നുനീലാംബുജാക്ഷി ൯൭

അന്നന്നങ്ങിനെകണ്ടുറപ്പികകൊടു
ക്കാഞ്ഞാൽമറന്നീടുമ
ക്കന്നാൽക്കണ്ണിയിലൊന്നിതെന്നടിയനെ
ക്കൂട്ടൊല്ലകഷ്ടംഭവാൻ
എന്നല്ലെന്നുമധീനയാണടിയനെ
ന്നോക്കേണമിസ്നേഹമെ
ന്തെന്നാലുംഹൃദിതാഴ്കയില്ലതിനുറ
പ്പുണ്ടെന്നുകണ്ടീടണം ൯൮

എന്നാലങ്ങിനെയാട്ടേ
ധന്യേ ഞാനിപ്പോഴൊന്നു വേർപിരിയട്ടേ
ഒന്നു നടന്നു വരട്ടേ
കുന്നൊക്കും കൊങ്കമാക്കു് തിലകപ്പൊട്ടേ ൯൫

എന്നിവണ്ണമവളോടു പറഞ്ഞു
കന്നൽവേണിയുടെ ചിത്തമറിഞ്ഞു
നിന്നിടാതവിടെ നിന്നു പിരിഞ്ഞു
പിന്നെ വേറെയൊരു ദിക്കിലണഞ്ഞു ൯൬

വണ്ടാറണിക്കുഴലികേളവിടത്തിലപ്പോ
ളുണ്ടായിരുന്നൊരു വിശേഷമശേഷമിപ്പോൾ
കൊണ്ടാടുവാൻ തുനിയുകിൽ കുറയാതെ നാവു
രണ്ടായിരം പെടുമനന്തനുമന്ധനാകും ൯൭

കാർകൊണ്ടലൊത്ത കബരീഭരമങ്ങു കെട്ടി
ത്താർകൊണ്ടു കോർത്തമൃദുമാലകൾ ചൂടി മെല്ലെ
മാർകൊണ്ട കൊങ്കകൾ കുലുക്കിയണഞ്ഞു വേശ്യ
മാർ കണ്ടമാനുഷർമനസ്സു മയക്കിടുന്നു ൯൮

ഫുല്ലാബ്ജങ്ങളറുത്തു കോർത്തൊരു മഹാ
മാല്യം കണക്കേററവും
മല്ലാക്ഷീമണിമാർമുഖാവലി പരം
ശോഭിച്ചു പത്മാനനേ
ചൊല്ലാമെന്നതു തന്നെയല്ലളികൾ ചോ
ലമ്മാലയിൽ ദൂരെനി
ന്നെല്ലാക്കാമികൾ തന്റെ കണ്ണുകൾ കളി
ച്ചീടുന്നതും കണ്ടു ഞാൻ ൯൯

ആമ്പൽഭർത്താവതീവപ്രഭയോടുവിലസും
    നേരമത്താമരപ്പൂ
ക്കുമ്പിപ്പോമെന്നുകൂസാതിഹചിലർപറയും
    വാക്കുനൽഭോഷ്ക്കുതന്നെ
തേൻപെയ്യുംവാണിമാർതൻമുഖശശികൾവി
    ളങ്ങുമ്പോൾയൂനാംഹൃദന്ത
ക്കാമ്പാംകഞ്ജങ്ങളന്നാൾവിരിയുവതധികം
    കൊണ്ടുഞാൻകണ്ടുവല്ലോ ൧൦൩

പൂഷാവങ്ങഴകിൽപുലർന്നുപരിശോ
    ഭിക്കുന്നനേരത്തുസ
ന്തോഷത്താൽസരസീമുഖംവിരിയുമെ
    ന്നൊപ്പേരുമിപ്പാരിടേ
ഘോഷിക്കുന്നതുമെത്രഭോഷ്ക്കുവെയിൽകൊ
    ണ്ടിട്ടപ്പൂളൊട്ടല്ലഹോ
യോഷായൂഥമുഖാബ്ജമങ്ങിനെകരി
    ഞ്ഞീടുന്നതുംകണ്ടുഞാൻ ൧൦൪

പൊന്നിൻമാലകൾപൊൻചിലമ്പുവളയ
    ങ്ങിത്ത്യാദിപൂമെയ്പരം
മിന്നുംമാറഴകോടണിഞ്ഞധികസ
    ന്തോഷേണയോഷാകുലം
പൊന്നിൻമാമലയോടുപോരിനുപുറ
    പ്പെട്ടീടുമപ്പോർമുല
ക്കുന്നുംകൂടിനിരന്നമോടിമഹിളാ
    മൌലമഹാവിസ്മയം

പത്തഞ്ഞൂറുപയോജനേർമിഴികൾവ
ന്നെത്തീട്ടുണ്ടെന്നത
ല്ലുത്തുംഗസ്തനികേട്ടുകൊൾകഴകിനോ
ട്ടൾത്താരിലത്യാദരാൽ
പൊൽത്താർമാനിനിപോലെകാന്തിവിളയാ
ടീടും * * * *
* * സ്ത്രീകളുമുണ്ടിടെക്കചിലര
ങ്ങെല്ലാരുമില്ലോമലേ ൩൦൨

അവരാരൊക്കെയെന്നുള്ളവിവരംവിരവിൽപ്രിയേ [ൻ
ങ്കവിടംതന്നിൽനിന്നൊന്നുനവനീതാംഗിനോക്കിഞാ

തട്ടിപ്പുല്ലഫ * * * * ലമരും
തണ്ടാർമിഴിത്തയ്യലാം
* * * * ഖിനെത്തിക്കിലവിടെ
പ്രത്യേകമത്തവ്വിൽഞാൻ
പൃഷ്ടപ്രീതികലൻകണ്ടുപലവാ
ക്കീവണ്ണമോതിദ്ധ്യേതി
പ്പെട്ടാപ്പാൽമൊഴിതന്നടക്കലടവോ
ടന്നാശ്രുചെന്നീടിനേൻ ൩൦൩

ഹരിഹരിഹരിണാക്ഷിത്തയ്യലേതമ്മിലൊന്നാ
ങ്ങരുവയർമണികണ്ടിട്ടത്രനാമെത്രനാളായ്
അരികിലഴകൊടിപ്പോൾകാണ്മെമെന്നോർത്തതില്ലെൻ
തരുണിയിതുനികാമംകാകതാലീയമേവ ൩൦൪

ചൊല്ലേറിടുന്നശുകവാണികൾചൂടിടുന്ന
മല്ലേതവാലയമതിൽപുനരുള്ളവൾക്കം

കല്യേനിനക്കമിഥപാക്കിലതീവസൌഖ്യ
മല്ലേമരന്ദവചനേവദവാൎത്തയെല്ലാം ൧൦൭

ദേവേന്ദ്രദന്തിഗമനേതവകാന്തനെന്ന
ഭാവംനടിച്ചരികിലങ്ങതിരാഗമോടെ
മേവുന്നശുദ്ധമതിയാകിയ * * * *
* * ന്നമിന്നുസുഖമോസുമവേണിയാളേ ൧൦൮

നന്ദിച്ചനല്പകുശലോക്തികളേവമോരോ
ന്നന്നക്കലേശമുഖിയോടുകഥിച്ചനേരം
മന്ദംമന്ദമൊഴിപുഞ്ചിരിതൂകിനിന്നു
ചൊന്നാളിവണ്ണമവളത്ഭുതഭാവമോടേ ൧൦൯

അല്ലായെന്നൊഴനെല്ലിഞ്ഞങ്ങടവിടെ
കണ്ടില്ലേഴനെല്ലിയി
ട്ടില്ലാതെന്തൊരുപൂരമാണരസമി
ല്ലിക്കൊല്ലമെന്നിങ്ങിനെ
ഉല്ലാസംപുനരുൾക്കരുന്നിലണയാ
തിങ്ങൾമേവുന്നപൊ
യ്യല്ലേപാൎത്തിരിയാതെകണ്ടതുപഴ
കണ്ണിൻെറപുണ്യോദയം ൧൧൦

ഉള്ളത്തിൽതെളിവോടുപൂരമതിന
ങ്ങിയ്യാണ്ടിലിങ്ങോട്ടേഴ
നെല്ലിക്കാണമതെന്നുചേതസിവിചാ
രിക്കാത്തതാണേതുമേ
കള്ളംവിട്ടതുകൊണ്ടുതോഷമധികം
തോന്നുന്നുപാരൊക്കയും

വെള്ളക്കീർത്തിവിരിച്ചുകൊണ്ടുവിളയാ
ടീടുന്നവിദ്വന്മണേ ൧൧൧

ശങ്കിക്കവേണ്ട ശരിയായിഹ പൂരമിന്നി
ക്കെങ്കേമമാമടിയനില്ലൊരിളക്കമേതും
എൻകുംഭിഗാമിനിപറഞ്ഞതുകാര്യമാണു
പൊൻകുംഭതുല്യകുചകുംഭവിജൃംഭിതാംഗേ ൧൧൨

ഞാനെത്താസ്ഥലമാന്തമാകുമിവിടെ
പ്പൂരത്തിനാരുംശ്രമി
പ്പാനെത്തില്ലതുകൊണ്ടുകണ്ടിതമഹോ
നിങ്ങൾക്കുമുണ്ടാസ്വരും
ഞാനിത്യേവമുറച്ചതൊന്നുമറുതെ
ന്നോർത്താണുടൻവന്നതും
ചീനത്തേൻമൊഴിമാർശിരസ്സിലണിയും
ശീതാംശുതുല്യാനനേ. ൧൧൩

ഒരുവൻമൂലമിപ്പൂര മറുമിശ്രമതാക്കിയാൽ
ശരിയോവേശ്യമാർതന്നി ലരിയോരുസുമാലികേ ൧൧൪

പാരംനൽഫലിതങ്ങളേവമരുൾചെ
യ്തീടാൻഭവാനോടുമ
റ്റാരുംനോക്കുകവേണ്ടസമ്മതമതാ
ണിന്നല്ലകാണുന്നുഞാൻ
നേരിട്ടെന്തിനതൊക്കെയിന്നുവിടകൊ
ണ്ടീടുന്നുവല്ലെങ്കിലും
പൂരത്തിന്നിവിടുന്നുവന്നതുമഹാ
സന്തോഷമായ്മാനസേ ൧൧൫

വണ്ടാർകേശിനിവാച്ചമോദമൊടുകേൾ
ഞാൻവന്നമൂലംനിന
ക്കുണ്ടാകില്ലൊരുതോഷമെങ്കിലുമഹോ
നിന്നാനനംകാണുവാൻ
ഉണ്ടിന്നിച്ഛനമുക്കപാരമതുകൊ
ണ്ടിപ്പോൾപുറപ്പെട്ടുനാം
പണ്ടൊന്നിച്ചുകഴിഞ്ഞതെങ്ങിനെമറ
ന്നിടുന്നുമല്ലേക്ഷണേ ൧൧൩

അടവുകളിവിടുന്നങ്ങേവമോരോന്നിദാനീ
മടിയനൊടരുൾചെയ്യുന്നതിനാണന്തരംഗേ
പടുതരപരിതോഷംതോന്നിടുന്നുണ്ടുതൃക്കാ
ലടിമലരിണയാണെൻകുള്ളമല്ലുള്ളതാണ് ( )

ഇന്ദീവരാക്ഷിശൃണുഞാനിഹവന്നമൂല
മന്യൂനമോദമഴകോടയിതേഹൃദന്തേ
തോന്നുന്നതുണ്ടുപരമെങ്കിലതെൻറഭാഗ്യ
മന്നക്കിശോരകുലസുന്ദരമന്ദയാനേ ൧൧൫

എഴുന്നെള്ളത്തെപ്പോളഴകോടിവിടെക്കെത്തിയിന്നുമി
പ്പൊഴെന്നുള്ളതെക്കൻദിശിബതവിശേഷിച്ചതുമഹോ
വഴിക്കുള്ളൾത്തോഷാലരുളുകമഹാകീർത്തിപലദി
ക്കെഴുന്നള്ളാത്രശ്രീവിബുധമകുടാലംകൃതമണേ ൧൧൬

പാലൊത്തവാണിപരിചോടിഹഞാനുമിന്നു
കാലത്തുടൻപെരുമനത്തൊരുമിക്കിൽബാലേ
നീലത്തഴക്കുഴലികൊററുകഴിച്ചുപോന്നു
വെയ്ലത്തഹോകുടയുമില്ലകുഴങ്ങിപാരം ൧൧൭

പഞ്ചാരവാണിവെയിൽകൊണ്ടുമദേഭമന്ദ
സഞ്ചാരിണീനികരനിൎമ്മലരത്നദീപേ!
നെഞ്ചേററവെന്തുരുകിഞാനിഹവന്നുചേൎന്നി
ട്ടഞ്ചാറുനാഴികയശോകമറയാതെയായി ൧൨൧

തെക്കൻദിക്കുകളിൽതനിച്ചൊരുവിശേ
ഷാവസ്ഥചൊല്ലീടുവാ
നിക്കാലത്തൊരുവസ്തുവില്ലപുനരെ
ന്നില്ലത്തുമെല്ലാവരും
ഉൾഖേദങ്ങളുദിച്ചിടാതെസുഖമാ
യ്വാഴുന്നുനിൻമന്ദിരേ
സൌഖ്യംതന്നെയതല്ലയോനിതരാമെ
ല്ലാൎക്കുംനിനക്കുംപ്രിയേ ൧൨൨

മാരാരിപ്രീതികൊണ്ടുംമദരഹിതമഹാ
ബ്രാഹ്മണൌഘാവതംസൻ
മാരായീടുംഭവാന്മാരുടയൊരുമഹിതാ
നുഗ്രഹംകൊണ്ടുമിപ്പോൾ
പോരാതെൻപത്തനത്തിൽപറവതിനുവിശേ
ഷിച്ചുകേളൊന്നുമില്ലെ
ല്ലാരുംയോജിച്ചപാരംസുഖമൊടുനിവസി
ക്കുന്നുനിസ്തുല്യകീൎത്തേ ൧൨൩

മായമല്ലൊരുവിഷാദമുള്ളിലു
ണ്ടായിരുന്നുപരമിത്രനേരവും
ആയതിന്നുതവവാൎത്തകേൾക്കയാൽ
പോയിനല്ലസുഖമായിമാനസേ ൧൨൪

ഘനവേണികൾചൂടുന്ന കനകാമലമാലികേ
ഇനിയെന്താകിലുംവേണ്ടില്ലനവദ്യഗുണാലയേ ൧൨൫

പിട്ടേറെയെന്തിനരുളുന്നതതങ്ങുപോയി
ട്ടാട്ടേനിനെക്കിലതുകൊണ്ടൊരുസാദ്ധ്യമുണ്ടോ
ഒട്ടേറെമോദമിടചേൎന്നുടനൊന്നുണൎത്തി
ക്കുട്ടേദവാനൊടുടയവൻമുടിയാതിദാനീം ൧൨൬

ഉൾപ്രേമത്തൊടിരിപ്പതിസ്ഥിതമനെ
ക്കൽതന്നെയാണോപരം
തൃപ്പൂണിത്തുറയോവിശേഷവിധിയാ
യല്ലാതെവല്ലേടമോ
ഇപ്പോളിങ്ങുഴന്നെള്ളിടുന്നതെവിടു
ന്നാണെന്നുമങ്ങഞ്ജസാ
കല്പിച്ചീടണമമ്പിനോടടിയനോ
ടുൾത്താരിലത്യാദരാൽ ൧൨൭

കെല്പോടങ്ങുഗൃഹസ്ഥവൃത്തിയൊടുമെ
ന്നില്ലത്തിരിപ്പാണുഞാ
നിപ്പോൾമറ്റൊരുദിക്കിലേക്കുഗമി
പ്പാറില്ലതെന്നാകിലും
നൽപ്പാൽവാണിധരിച്ചുകൊൾകനലമോ
ടിയാത്രചൊല്ലേറുമ
തൃപ്പൂണിത്തുറെവന്നുചേൎന്നവിടെനി
ന്നാണമ്പൊടേണേക്ഷണേ ൧൨൮

വിപ്രവൎയ്യർവണങ്ങുംക വിപ്രവൎയ്യമഹാമതേ
തൃപ്പൂണിത്തുറെയെല്ലാൎക്കു മുല്ലനാസുഖമല്ലയോ ൧൨൯

തൃപ്പൂണിത്തുറായപ്പന്റെ നൽപ്രീതിയതിനാലഹോ
എപ്പോഴുംസുഖമാസ്ഥിത്യ മപ്പാരിലമരുന്നുകേൾ ൬൫൧

ത്തൊലിചാൎത്തുകഴിഞ്ഞൊരുശേഷമുള്ളി
ലിട്ടിക്കശേഷമവിടുന്നുമറന്നുപോയോ
പ്രീത്യാചിലപ്പൊളിവിടെക്കെഴുന്നെള്ളിടാത്ത
തോൎത്താലഹോകഠിനമാണതിമാന്യബുദ്ധേ ൬൫൨

വേണ്ടടത്തുഗമിച്ചിടാതെകഴിയി
ല്ലെന്നാലുമിസ്സാശ്രമം
കൊണ്ടാടിത്തെളിവോടുമിക്കതുമിരി
പ്പില്ലത്തതല്ലാതെഞാൻ
വണ്ടോടൊത്തസുവേണിവാച്ചകൌതുകം
പണ്ടത്തെമട്ടങ്ങിനി
ക്കണ്ടടത്തുനടന്നിടുന്നതുകണ
ക്കാണോകഥിച്ചിടുക ൬൫൩

നിത്യംനിസ്തുല്യമോദത്തൊടുപകലിരവും
നിങ്ങളോടൊത്തുകൂടി
ത്തത്തിച്ചാടിത്തകൎപ്പാനഭിരുചിമതിയിൽ
തെല്ലുമില്ലാഴ്കയല്ല
എത്തുന്നില്ലെന്തുചെയ്യാമിടയതിനധുനാ
ചൊല്ലിയിട്ടെന്തുകാൎയ്യം
മത്തേഭപ്രൌഢയാനേമമതലയിലെഴു
ത്തേവമാണാവതുണ്ടോ ൬൫൪

ഇന്നേരത്തിവിടുന്നുകെല്പൊടരുളി
ച്ചെയ്യുന്നതെല്ലാംനിനെ

ക്കന്നേരംശരിസമ്മതിച്ചസകലം
ഭൂദേവഭൂഷാമണേ
എന്നാലുംസുഖമായ്വിലപ്പൊളിവിട
ന്നിങ്ങോട്ടെഴുന്നെള്ളിവ
ല്ലെന്നാലുംനിവസിച്ചിടാഞ്ഞുസുഖമി
ല്ലൊട്ടുംപകിട്ടല്ലമേ ൧൰൭

മീനഞ്ചുംമിഴിനിൻെറനല്ലമിനുസ
ച്ചൊല്ലിങ്ങിതെല്ലാംശ്രവി
പ്പാനാണാഗ്രഹമായതെങ്കിലുമിരി
ക്കട്ടേകഥിക്കട്ടെഞാൻ
ആനന്ദത്തൊടുകേട്ടുകൊൾകഴകിനോ
ടിട്ടിക്കിലെന്തുള്ളപൂ
ന്തേനോലുംമൊഴിവാത്തയിന്നുനവമാ
യിട്ടെൻനതാംഗിമണേ ൧൰൮

കേട്ടാലുംകേരളത്തിന്നുടയൊരുനടുവാ
മിപ്രദേശത്തിലിന്നി
ക്കോട്ടെക്കുള്ളിലത്തെപ്രകൃതമഖിലവും
ത്രുപമില്ലുള്ളതോതാം
കോട്ടംവിട്ടിക്കുപ്പുങ്ങളിലഴകൊടെഴു
ന്നോക്കമെന്നല്ലഘോഷോ
മാട്ടിൽക്കാക്കുംവിശേഷിച്ചിഹപറവതിനി
ല്ലത്തലിങ്ങത്രപോരേ ൧൰൯

ധാരാളമായിമനതാരതിലിന്നുമോദ
നീരോളമിട്ടമറിയുന്നുമനോജ്ഞശീലേ

ക്കുറാളുകൾക്കൊരുവനില്ലിവനോളമെന്നു
വാറാളുമംബുദകചേകരുതീടവേണം ൧൩൭

ഇതൊന്നുമല്ലാതൊരുവത്തമാനം
ദ്രുതംനമുക്കിന്നറിവാനതുണ്ടു
അതിന്നതാണെന്നുമുരച്ചിടാംഞാ
നതിന്നുമില്ലേമടിമാന്യശീലേ ൧൩൮

പാരെല്ലാംപേർനടത്തിപ്പുരിചൊടുനവമാ
യത്രവാദ്ധ്യംതുടങ്ങി
ട്ടാരെല്ലാമാണിതെന്നുംമധുമൊഴിമതിയാ
ക്കീട്ടതാരൊക്കെയെന്നും
നേരെല്ലാമോതിടേണംപുനരുടനതുമ
ല്ലോമലേബാദ്ധ്യവക്കാ
രാരെല്ലാമിപ്പുളുങ്ങിക്ഷിതിയിലതുമുര
ച്ചീടണംശുദ്ധമായി ൧൩൯

അറിവേറുംഭവാനിന്നതറിവാൻവൈകിയെങ്കിൽഞാൻ
അറിവുള്ളതുചൊല്ലീടാം തിരുവുള്ളത്തിലേറണം ( )

ചൊല്ലീടാൻതക്കതായിട്ടൊരുവരുമിവിടം
തന്നിൽവാദ്ധ്യംതുടങ്ങി
ട്ടില്ലിപ്പോൾപുത്തനായിട്ടതുനിയതമിനി
സ്സാരമില്ലാതെകണ്ടു്
വല്ലോരുംവല്ലകന്നപ്പുഃകളിലടവിൽ
ച്ചാടിവീണിട്ടതുണ്ടോ
യില്ല്യോയെന്നുള്ളതേതുംപ്രകൃതമടിയനി
ല്ലൊന്നുചൊല്ലുന്നതിന്നും ൧൪൧

പെയ്യുംമോദാല്പപായംപലവഴിനിരുപ്പി
ക്കേണ്ടമോഹങ്ങളൊന്നും
പൊയ്യല്ലിപ്പോൾനടക്കില്ലിവിടമതിലൊരേ
ടത്തുമുത്തുംഗബുധേ
ഇയ്യഴംബാന്ധവക്കാരവരവർനിലയം
തോറുമിങ്ങെത്തിയിട്ടു
ണ്ടിയ്യഴിത്തട്ടിലിന്നങ്ങമിതതരരസം
ചേരുമപ്പൂരമല്ലേ ൱൪൫
ഓരോരോനാരിമാർക്കിങ്ങിവിടമതിലിട
ത്തട്ടകാരുംരഹസ്യ
ക്കാരുംഭർത്താവുമെല്ലാംനിയമമൊടധപ
ണ്ടുള്ളതങ്ങിന്നുമില്ലേ
വേറിട്ടൊന്നുള്ളിലോർത്താണിവപലവകഞാൻ
വന്നുചോദിച്ചിട്ടുന്നെ
ന്നോരാതേകണ്ടിരുന്നിടണമറിവതിനാ
ണിന്നുമറ്റൊന്നുമല്ല ൱൪൬
പ്രത്യേകമൊന്നുകരുതീട്ടരുളുന്നതാണെ
ന്നുൾത്താരിലുണ്ടടിയനാശുതുപോയിടട്ടേ
ഇദ്ദിക്കിൽമുമ്പൊരടവുള്ളതിനൊന്നുമിന്നും
വ്യത്യാസമില്ലൊരിടവുംവിനയാംബുരാശേ ൱൪൭
നേരംപോക്കുകളിന്നിതൊക്കയുമിരി
ക്കട്ടേഭവാനോടുനൽ
സാരംപൂണ്ടോരുകാര്യമിന്നവിടെകൊ
ണ്ടീടുന്നവിതാമയം

എന്തെന്നെവിശേഷമുള്ളൊരുമഹാ
　　വേശ്യാംഗനാരത്നമി
പ്പൂരത്തിന്നതിമോടിയോടുവിടകൊ
　　ണ്ടിട്ടുണ്ടുകണ്ടോഭവാൻ ൧൪൨

അയ്യോഞാനതറിഞ്ഞതില്ലവിടെയാ
　　ണിപ്പോളതെന്നുള്ളതും
മയ്യൽക്കണ്ണിയതിന്റെവീടെവിടെയാ
　　ണാരാണതിന്നൊന്നതും
പീയൂഷാധരിവീട്ടുപേരുമവൾതൻ
　　പേരെന്തതും പ്രായവും
നീയെന്നോടുരചെയ്കവേഗമവൾനന്നോ
　　യെന്നുമെന്നോമലേ ൧൪൩

* * * * * *

* * * * * *

കണ്ടിവാർകുഴലികോൾക്കമുറുക്കി
കൊണ്ടുമുണ്ടുമഥചുററിമുറുക്കി
കൊണ്ടൽവേണികളെയങ്ങുതിരക്കി
കൊണ്ടുനിന്നുചിലരൊത്തുതിരക്കി ൧൪൪

തന്നചിത്രയിലകന്നൊരുഘോഷം
നന്ദിയോടിവന്നരെക്കിലശേഷം
ഇന്നൊടുങ്ങുകയതില്ലതുശേഷൻ
തന്നെയും പറകയില്ലവിശേഷം ൧൪൫

പാരേഴരണ്ടിലെഴമാളുകളെത്തിടുന്നു
പാരംകടുത്തവെയിൽകൊണ്ടുപൊരിഞ്ഞിടുന്നു
ഓരോമരത്തണലണഞ്ഞിടതിങ്ങിടുന്നു
പൂരംമഹാദ്ഭുതമിതിയെന്നവരാർത്തിടുന്നു ൱൪൯

ദിക്കൊക്കെയുംപൊടിപറന്നുനിറംപകന്നു
ദിക്കുംഭികുംഭകുചധാരിണിമോദമാന്നു
തെക്കുംവടക്കുമമരുന്നവരൊത്തുചേന്നു
തിക്കുംതിരക്കുമതിലൊന്നുമുതിന്നുതീന്നു ൱൫൦

ചിക്കെന്നുചെന്നുചിലരാൽത്തറകേറിടുന്നു
നില്ക്കുന്നുമുന്നമമരുന്നവർനേരിടുന്നു
മയ്ക്കണ്ണിമാർപരമുഴന്നുനടന്നിടുന്നു
മൽക്കണ്ണിണെക്കതികുതൂഹലമാന്നിടുന്നു ൱൫൧

പാട്ടിൽപ്പരിഗ്രഹവുമായ്ച്ചിലർവന്നിടുന്നു
പാട്ടുംപദങ്ങളിവമൂളിരസിച്ചിടുന്നു
കൂട്ടംതിരിഞ്ഞുചിലർകമ്പതിരമ്പിടുന്നു
കോട്ടെക്കകത്തഖിലമോടിനടന്നിടുന്നു ൱൫൨

സാരംഗശാബമിഴിമാർമിഴിതട്ടിടുന്നു
ധൈര്യംവെടിഞ്ഞുചിലരമ്പൊടടുത്തിടുന്നു
സാരസ്യമാംമൊഴികൾതമ്മിലുരച്ചിടുന്നു
പാരംചൊടിച്ചുചിലർനെറ്റിചുളിച്ചിടുന്നു ൱൫൩

വട്ടക്കഷണ്ടിവെയിൽകൊണ്ടുപൊളിഞ്ഞിടുന്നു
കൊട്ടെക്കടുത്തകുടവട്ടിവിയത്തിടുന്നു
കഷ്ടംവിയത്തുചിലവൃദ്ധരിരുന്നിടുന്നു
ചുട്ടറ്റവെററിലചതച്ചുചവച്ചിടുന്നു ൱൫൪

കൂട്ടംകലമ്പികൾതകൎത്തുനടന്നിടുന്നു
ഗോഷ്ഠികളെചെന്നുവരഗോപുരമേറിടുന്നു
കോട്ടിൻപുറത്തുചിലരേറിയിരുന്നിടുന്നു
ചോട്ടിൽപതിച്ചുപുനരെല്ലുതകൎന്നിടുന്നു ൱൭൩

ബാലേസരോജമുകുരോപമസൽകപോലേ
പാലാഴിതന്നിൽമറിയുംതിരമാലപോലേ
മാലെന്നിയെത്തുരുത്തുരുക്കനെമേല്ക്കുമേലേ
മാലോകരങ്ങിനെവരുന്നവരോരുമൌലേ ൱൭൪

വയ്ക്കംവെക്കലവാരണാട്ടുകിള്ളിമാ
ന്നൂരുംകിടങ്ങൂരുമാ
ന്നൂക്കാട്ടൂർതിരുവാൎപ്പുവെന്നിമലയും
വെണ്ണൂരുവെങ്ങോലയും
തൃക്കുന്നപ്പുഴയമ്പലപ്പുഴയുമെ
ന്നിത്യാദിയോരോതരം
ദിക്കിന്നെത്തുമൊരാളുകൾക്കളവുഞാൻ
കണ്ടീലകഞ്ജേക്ഷണേ ൱൭൫

തണ്ണീർമുക്കകരപ്പുറത്തുതിരുവ
ട്ടാറുംതിരുത്തമ്മലും
കണ്ണന്തൂർമണക്കുന്നമത്തുകുഴിയും
മാത്തൂരുമങ്കൊമ്പിലും
ചെന്നിക്കാടയുകുന്നുവാമനപുര
ത്തിത്യാദിദിക്കിന്നുവ
ന്നെണ്ണംവിട്ടഥചേൎന്നിടുന്നപുരുഷാ
രത്തപ്പുകഴ്ത്താവതോ ൱൭൬

കല്ലൂപ്പാറകടത്തിരുത്തുകരുകേ
ടത്തുംകെഴക്കുട്ടരാ
കല്ലിൽകാലടികാപ്പുകസ്സ്യോളമഹോ
കാക്കൂർകിഴക്കമ്പലം
കല്ല്യേക്കുണ്ണപുരംകലോരകവിയൂർ
കാവാലകായങ്കുളം
കൊല്ലത്തെന്നിവടിക്കിലുള്ളവരുമ
ങ്ങെത്തുന്നചീത്താദരം ൧൫൯

കൊട്ടാരക്കരകോട്ടയത്തുകടരാ
ളൂരുംമഹദ്ദേശ്യനാർ
പട്ടംമേത്തിരിത്തൃപ്പുരപ്പൂതിരുവ
ഞ്ചൂരഞ്ചേൽചമ്പക്കുളം
തോട്ടപ്പിള്ളിതഴായമേത്തലതല
ത്തോടായവിട്ടൂരപ്പു
ത്തോട്ടമ്മേൽമരുവുംമനുഷ്യരഹോ
ചേരുന്നചേതോഹരേ ൧൬൦

പാഴൂർതോട്ടറകോട്ടറച്ചവറക
ട്ടൂട്ടരുമല്ലാപെരു
മ്പാഴൂർപറത്തളമാവണിശ്ശേരമിരി
ഞ്ഞോളംപൈരിഞ്ഞാററിലും
പാഴിൽച്ചൊല്ലുകഴല്ലപാവുതിപുരം
പാലായിപഞ്ഞോടിലും
പാഴംമെത്ത്യരുമെത്തിടുന്നപുരമി
ന്നൊന്നല്ലനല്ലാർമണേ ൧൬൧

ണ്ടോ എന്ന നോക്കിയത. ഇനി ഞാൻ താമസ ക്കയെല്ല. ഞാൻ പോട്ടേ-

ബ്രഹ — ഇവിടുന്ന ൧൪ ലോകങ്ങളിലും പോയി ഇത്ര വേഗം വന്നതു വളരെ അത്ഭുതം തന്നെ. ആ വിദ്വാനെ കണ്ടില്ലെങ്കിലും അവിടെ ഒക്കെ പോയിവന്നുവല്ലോ.

നാര — (വിചാരം) ഞാൻ ആ വിദ്വാനെ അന്വേഷിച്ച ചില ദിക്കിലൊക്കെ പോയിവന്നു എന്നേ ഇവർ വിചാരിക്കുന്നുള്ളു. ഇതിനിടെക്ക ഞാനെന്തെല്ലാം കഴിച്ചുകൂട്ടി. മഹാബലിതുടങ്ങിയ അസുരന്മാരോടെല്ലാം ഇവരുടെ ഇപ്പോഴത്തെ സ്ഥിതിയൊക്കെ വിവരമായി പറഞ്ഞറിവിച്ച ഇളക്കിത്തീൎത്ത അവരെ യുദ്ധോത്സാഹികളാക്കി പുറപ്പെടീച്ചാണ പോന്നിരിക്കുന്നത. അതൊന്നും ഇവർ അറിയുന്നില്ല. ഞാൻ പറവാനും ഭാവമില്ല. വേഗത്തിൽ ഒരു യുദ്ധം ഭവിക്കട്ടേ, കാണ്മാൻ രസമുണ്ടല്ലോ രണ്ടുദിവസത്തിനകം അവർ വന്ന ചാടും നിശ്ചയം തന്നെ. അപ്പോഴെക്കും ഇവർ വൈകുണ്ഠത്തിലേക്ക പോകുമായിരിക്കും എന്നാൽ ഇപ്പോഴത്തെ യുദ്ധം ഊഢംതന്നെ. എന്നാലും അവർ വന്ന വിഢ്ഢികളായി തിരിയേതന്നെ പോവുമെന്ന ഒരു രസമുണ്ടല്ലോ. ഇനിക്കത്രമാത്രമേ ഉള്ളു (പ്രകാശം) ഞാൻ വൈകുണ്ഠത്തിൽചെന്നു മുമ്പേതന്നെസ്ഥലം പിടിച്ചു കൂടട്ടേ. നിങ്ങൾ നാളെ പുറപ്പെടില്ല.

ഇന്ദ്ര — എഴുന്നെള്ളത്താരയോ

നാര — ഉവ്വ (എന്ന പോയി)

ഹരി — (പ്രവേശിച്ച) വടക്കേ ഗോപുരദ്വാരത്തിൽമഹാ ബലിയുടെ ഒരു ദൂതൻ വിടകൊണ്ടുനില്ക്കുന്നുണ്ട. ഒ രെഴുത്തു തൃക്കയ്യിൽ തരുവാനാണ അയാൾ വന്നിരിക്കുന്നത.

ഇന്ദ്ര — എന്നാൽ വേഗത്തിൽ കൂട്ടിക്കൊണ്ടുവരു.

ഹരി — കല്പനപോലെ (എന്നപോയി)

(അനന്തരം ദൂതൻ പ്രവേശിക്കുന്നു)

ഇന്ദ്ര — എവിടുന്നാണ.

ദൂത — മഹാബലി രാജാവു തിരുമനസ്സിലെ ഒരു തിരുവെഴുത്ത ഇവിടെ തരുവാനായി കൊണ്ടുവന്നിരിക്കയാണ

ഇന്ദ്ര — കാണട്ടേ എന്ന എഴുത്തുവാങ്ങി കുറെനേരംനോക്കീട്ട ആരവിടെ?

ഹരി — (പ്രവേശിച്ച) എറാൻ അടിയൻതന്നെ.

ഇന്ദ്ര — വേഗത്തിൽ ഒരു കണ്ണട കൊണ്ടുവരു.

ഹരി — (അപ്രകാരംചെയ്തുപോയി)

ഇന്ദ്ര — (വിചാരം)

മൂൎദ്ധാവുതൊട്ടടിവരെക്കുമുടൻനരച്ചു
വാൎദ്ധക്യവുംവടിവിൽവന്നിതുവെള്ളെഴുത്തും
ഊൎദ്ധ്വാനടപ്പതിനുശക്തിയുമേകിലിന്നു
വാദ്ധ്യാരതോഹഹഹമേപ്പടിതന്നെചിത്രം

ഈ വാദ്ധ്യാരെക്കൊണ്ടു വായിപ്പിച്ചെങ്കിലോ എ

ന്നു വിചാരിച്ചത അബദ്ധം തന്നെ. ഞാൻ ത
ന്നെ നോക്കട്ടേ- (കണ്ണാടവെച്ച എഴുത്തുനോക്കീട്ട പ്രകാശം)
ഈ കണ്ണാട നമുക്ക നല്ലവണ്ണം പിടിക്കുന്നില്ല എന്താ
ണ വേണ്ടത, ആട്ടേ കഴിച്ചുകൂട്ടാം— (വായിക്കുന്നു)

മാന്യർമഹാബലിമഹാസുരരാജനിട്ടു
വൃന്ദാരകേന്ദ്രനറിയേണ്ടുമവസ്ഥയെന്നാൽ
ഞാൻനാളെയുദ്ധമതിനുദ്ധതനായിനാകം
ചെന്നിട്ടുമെൻപടകളുംവൻപടഹാദിയോടും ()

കല്പംനിറാണ്ടുതോറുംതവണതവണാ
ത്സ്വീക്കണംതീത്തിടാഞ്ഞാൽ
കല്പാന്തത്തിൽപുറപ്പെട്ടിളകുമരിയസം
ഹാരരുദ്രോപമംഞാൻ
കല്പിക്കുംമന്നകള്ളത്തൊഴിലുകളിനിമേൽ
പററുകില്ലംഗനാസം
കല്പത്തോടങ്ങിരിക്കുംജളജ്വരധ്വജഗ
ന്നിന്ദ്യനിന്നെമടക്കം ൬൧

കരമൊടുക്കട്ടുകില്ലടനെങ്കിലെൻ
കരമൊടുക്കട്ടുമിന്നമരാദിയെ
കരുണലേശവുമില്ലറികീനമ്മ
കരുണചത്തശരപ്പടയല്ലിത ൬൨

ബന്ധുതചത്തൊടുമാമകാജ്ഞമുഴുവൻ
കേട്ടിങ്ങിരുന്നീടിൽഞാൻ
ബന്ധിക്കില്ലൊരുശാട്ടുമാട്ടുമിനിമേൽ
കൂടാതെകൂടാംസഖ്യ

അന്ധതപത്തൊടിതൊന്നുമത്രസ്വർഗ്ഗമാ
നിക്കാസ്ഥിലെന്തൊക്കയോ
സന്ധിക്കുന്നതുരൂപമില്ലതുപറ
ഞ്ഞെതക്കാമറിഞ്ഞെതക്കണം ൩൩

ഇസ്ഥാവണിപതിനാറാം
തിയ്യതികല്പിച്ചപേക്കകാര്യസ്ഥൻ
ഹര്യക്ഷൻകയ്യടത്തു
ക്കയ്യൊപ്പുരളീട്ടയപ്പതിപ്പത്രം ൩൪

ബൃഹ— എഴുത്തു മഹാകേമംതന്നെ. അവന്റെ ഒരു ഗർവ്വുകണ്ടില്ലേ

ഇന്ദ്ര— (സ്വകാര്യമായിബൃഹസ്പതിയോട്ട) കാര്യംദുൎഘടത്തിലായല്ലോ. അസുരന്മാൎക്കൊക്കെ നമ്മോടിപ്പോഴും എളുതരമായിതിന്നുവല്ലോ. നമ്മും നിരൂപിച്ചാൽ ഇപ്പോഴും എന്തുകഴിയും അവർ നമ്മുടെ സ്ഥിതിയൊക്കെ എങ്ങിനെ അറിഞ്ഞു.

ബൃഹ—(ആലോചിച്ചിട്ട) എന്റെ ആലോചനയിൽ.നാരദൻ ഇപ്പോഴും പലദിക്കിലും പോയി വന്നകൂട്ടത്തിൽ മഹാബലിമുതലായ അസുരപ്രധാനികളോടൊക്കെ ചെന്നുകുത്തി അവരെ യുദ്ധസന്നദ്ധന്മാരാക്കിച്ചമച്ചപോന്നു എന്നുതന്നെയാണ തോന്നുന്നത. അല്ലാതെ വേറിട്ട ഒരു വഴിയും തോന്നുന്നില്ല

ഇന്ദ്ര— ഇവിടത്തെ ആലോചന നല്ല പരമാൎത്ഥവഴിക്കുതന്നെ ചെന്നിരിക്കുന്നു. ഓരോരോ കാൎയ്യാലോചനെക്ക ഇത്ര ശക്തി മററാൎക്കാണുള്ളത ഇവി

ടത്തെ പ്രജ്ഞാവൈഭവം പ്രസിദ്ധമല്ലേ. ആട്ടേ, നമുക്ക ഈഎഴുത്തിന്നെങ്ങിനെയാണ മറുപടിയെഴുതേണ്ടത.

ബൃഹ—നമുക്കിപ്പോൾ യുദ്ധശക്തിയില്ലെങ്കിലും അഭിമാനക്കുറവില്ലല്ലോ. അതുകൊണ്ട അവസ്ഥക്ക താഴ്ചകൂടാതെയുള്ള വാചകരീതിയിൽ എഴുതണമെന്നാണ എന്റെ പക്ഷം.

ഇന്ദ്രൻ—എന്റെ അഭിപ്രായവും അങ്ങിനെതന്നെ. എന്നാലിപ്പോൾതന്നെ മറുപടി ഇവന്റെകയ്യിൽ തന്നെ അയച്ചേക്കാം. ആരാണവിടെ?

ഹരി— (പ്രവേശിച്ച) എറാൻ അടിയൻ.

ഇന്ദ്ര— പത്മപക്ഷൻ പോയി രാജഭാസ്കരനോട്ട വേഗത്തിൽ ഇവിടെ വരുവാൻ പറയു.

ഹരി— കല്പനപോലെ (എന്നപോയി)

(അനന്തരം രാജഭാസ്കരൻ വന്ന വന്ദിക്കുന്നു)

ഇന്ദ്ര— രാജഭാസ്കര, എഴുത്തസാമാനങ്ങളൊക്കെ കയ്യിലില്ലേ?

രാജഭാ—എറാൻ, ഉവ്വ.

ഇന്ദ്ര—മഹാബലി ഒരു എഴുത്തയച്ചിരിക്കുന്നു. അതിന്ന ഒരുമറുപടി അയക്കണം. വാചകം ഞാൻ പറയാം. അതുപോലെ എഴുതി അയച്ചേക്കു- (സപരാമ്പം മായീഇപ്രകാരം പറഞ്ഞുകൊടുക്കുന്നു)

രാജശ്രീരമണീയകീത്തികിളരും

ദിക്പാലനാഥൻമഹാ

രാജശ്രീശതമന്യുനിട്ടമ്പലിക
ണ്ടെന്നാൽകണക്കെന്നിയേ
രാജിച്ചീടിനഗൎവ്വഴന്നൊരുയിനിൻ
കത്തിന്നെതിരെത്തന്മനം
യോജിച്ചീടുകത്തിതൊപ്പൊടിവിട്ട
ന്നിപ്പോൾവിട്ടന്നേനഹം ൧൭
നിന്താഴ്മപ്പാട്ടിൽനീതിപ്പുണ്ണവുമഥമട
ച്ചിങ്ങിരിക്കേണമെന്നോ
ദിന്താല്പൎയ്യംനിനച്ചാൽചതുരമതുമരി
ച്ചാലുമുണ്ടാവതുണ്ടോ
എന്താണിഭ്രാന്തുനിൎയ്യംതവമതുമതുമ
ത്തപ്പുനംകൂടിവന്നാ
ലെന്താണൊത്തിടുമോനമ്മൊടുജളതകൾവ
മ്പിച്ചനിൻപിച്ചളാട്ടം ൧൮
വന്നാവലിപ്പമൊട്ടുതക്കിട്ടിയൊന്നുമിപ്പോ
ളെന്നോടുകൂടുകയതില്ലകുലുക്കമില്ല
ഒന്നോൎക്കനീകൃതികൃതിക്കമെടൽക്കളത്തി
ലെന്നോൎത്തടങ്ങിടുകനല്ലതുചൊല്ലിടുന്നു ൧൯
ഥമ്പേറുന്നൊരുവാനവപ്രഭുമഹാ
രാജാവുകല്പിച്ചവാ
റമ്പോടാവണിമാസമിങ്ങുപതിനാ
റായൊത്തൊരത്തിയ്യതി
കമ്പംവിട്ടൊരുരാജഭാസ്കരനെതാം
മെഘവ്യൂഹായസംക്രാന്ത്യേഴ

തിമ്പത്താൽതിരുമുദ്രവെച്ചുവിട്ടമാ
സത്തായകത്താണിത ന്നൃപ
തോഷാലിനിയുള്ളവകള
ശേഷംനിന്നോടുദൂതനോതീടും
ശേഷംവഴിയേനമ്പരി
തിഷലതില്ലോത്തുകാങ്കിലൊരുനൃ ന്നൻ

ഇങ്ങിനെ മരി- ക്കാക്കയെഴുതിയില്ലേ.

രാജഭ — ഉവ്വ.

ഇന്ദ്ര — എന്നാൻ ആ കടലാസ്സ കാണട്ടെ. മുദ്രയടി ച്ചു ഒപ്പുമിട്ടതന്നേക്കാം.

രാജഭാ — കല്പനപോലെ (എന്നുകടലാസ്സുകൊടുക്കുന്നു).

ഇന്ദ്ര — (മേടിച്ചുഒപ്പുംമുദ്രയുംഇട്ടുകൊടുത്തിട്ടു) എന്നാൽ വേ ഗം. എഴുത്തിവന്റെ കയ്യിൽതന്നെ കൊടുത്തയക്കു.

രാജഭാ — കല്പനപോലെ (എന്നുപോയി)

ഇന്ദ്ര — (ദൂതനോട). മറുപടിക്കു അയാളോടു ശട്ടംകെ ട്ടിട്ടുണ്ട. പിന്നാലെ ചെന്നു വാങ്ങിച്ചു പോയ്ക്കോളൂ.

ദൂതൻ — അങ്ങിനെയാട്ടെ (എന്നുപോയി)

ബൃഹ — കന്ദപ്പവൈരിമുതലായവരൊക്കെനാളെ
ച്ചെന്നെത്തുമപ്പുതഗൃഹത്തിലതിന്നുമുമ്പെ
നന്ദ്യാനമുക്കവിടെഹാജർകൊടുത്തിടണ്ടേ
യെന്നാലിനിദ്ധടിതിയാത്രപുറപ്പെടണ്ടേ ൨൦

ഇന്ദ്ര — വേണം സംശയമില്ല.

ബൃഹ — എന്നാൽ ഞാൻ ഗൃഹത്തിൽപോയി ഒക്കെ തെയ്യാറാക്കട്ടെ (എന്നുപോയി)

ഇന്ദ്ര— എയ്, ഇവിടെ ശേഷമുണ്ടായിരുന്ന ആളുകളും ഒക്കെ പോയി. ഇനി ഞാനും നാളത്തെ യാത്രെക്ക ഉത്സാഹിപ്പാൻ ദേവിയുടെ മണിമന്ദിരത്തിലേക്ക പോവട്ടേ.

(എന്ന എല്ലാവരുംപോയി)

വ്യസനമോചനവിചാരം എന്ന

രണ്ടാമങ്കം.



# കൈകൊട്ടിക്കളിപ്പാട്ടു.

1

## കാളിയമർദ്ദനം

൧.

('ശുകപുരി' എന്നപോലെ)

കളവാണിമാർക്കുപാടിക്കളിയാടീടുവാനേററം
കളമോടുബാലകൃഷ്ണകളികൾകഥിക്കത്തേ
സരസിജാക്ഷികളുടെസരസവാക്കിവകേട്ടു
കരിവരമുഖനേയുംകരുണാബ്ധിവാണിയേയും
ഗുരുനാഥനേയുംചാരുഗുരുമോദംഗുഹനേയും
ഗുരുവായമുനിയേയുംഗുരുവായൂരപ്പനേയും
തിരുവൈരാണിക്കുളത്തെഗിരിശഗൗരിമാരേയും
ഹരിഹരസുതനേയുംഹരിയേയുംലക്ഷ്മിയേയും
ഉടനോർത്തുകാളിയൻതന്നുടെമർദ്ദനത്തെചൊന്നാൽ

൨.

('വാരിജനേത്രൻ' എന്നപോലെ)

അമ്പാടിതന്നിൽനിന്നാളുകളൊക്കെയും
അംഭോരുഹാക്ഷനുമഗ്രജനും

അമ്പോടുവൃന്ദാവനേചെന്നുവാണൊരു
ളമ്പോളുഴകിനോടന്നൊരുനാൾ
അക്കെറുതിച്ചപ്പോളമ്മയശോദയു-
മുൾക്കളുകംരാമകൃഷ്ണന്മാരെ
മുക്കിക്കുളിപ്പിച്ചുഭസ്മക്കുറിയിടീ
ച്ചുൾകൃഷ്ണപുഷ്പങ്ങൾചൂടിപ്പിച്ചു
ഉണ്ണിഗ്ഗണപതിക്കായിനമസ്കാരം
വിണ്ണവർക്കൂപ്പുംസരസ്വതിക്കും
എണ്ണിഗ്ഗുരുക്കന്മാരെക്കൊക്കെനമസ്കാരം
തിണ്ണംനമസ്കാരമാദിത്യനും
ദക്ഷിണാമൂർത്തിക്കുമുണ്ടുനമസ്കാരം
ലക്ഷംനമസ്കാരംപൊറ്റിക്കും
ഇത്യാദിമന്ത്രംജപിപ്പിച്ചവരെക്കൊ
ണ്ടത്യാദരേണനമിപ്പിച്ചുടൻ
കിഞ്ചിൽക്കുണുക്കുചാടിപ്പിച്ചുനൂറെട്ടു
പഞ്ചാക്ഷരംജപിപ്പിച്ചുപിന്നെ
സാളഗ്രാമതീർത്ഥംസേവിപ്പിച്ചമ്മര
ണ്ടാളെയുമുണ്ണാനിരുത്തിടിനാൾ

---

൰.

(‘നാളീകാശരവൈരി’ എന്നപോലെ)

ഉണ്ണികളുവർപൊന്നുംകിണ്ണവുംതുടച്ചുടൻ
ഉണ്ണുവാനിരുന്നങ്ങിണ്ണാൻ ചാൽവാൻതുടങ്ങി

അമ്മേ ചോറുതന്നാലും ചെൎമ്മേ വെണ്ണ തന്നാലും
എമ്മേനി വിശന്നിട്ടെന്നമ്മേ വാടുന്നു പാരം
ആട്ടലോടവർ പറഞ്ഞിട്ടും വാക്കിവ കേട്ടു
ചാട്ടുവാണിയാമമ്മ ചൂടുള്ള ചോറും പിന്നെ
നറുനെയ്വെണ്ണയും പാലും വറുത്തുപ്പേരിയും ചീര
ക്കറിയും കണ്ണിമാങ്ങയുമറ്റതെയുമെല്ലാം നല്കി
കുഴച്ചു വെച്ചുടനൂണു കഴിപ്പിച്ചു യശോദയു
മഴകിനോടമൃതേത്തും കഴിച്ചു വാണിട്ടുമപ്പോൾ

---

൪.

('താമരക്കണ്ണൻ' എന്നപോലെ)

ഓമനക്കുട്ടൻ ഗോവിന്ദൻ ബല
രാമനെക്കൂടെക്കൂട്ടാതെ
കാമിനിമണിയമ്മതന്നങ്ക
സീമനി ചെന്നു കേറിനാൻ
അമ്മയുമപ്പോൾ മാറണച്ചിട്ടു
ങ്ങുമ്മ വെച്ചു കിടാവിനെ
അമ്മിഞ്ഞ കൊടുത്താനന്ദിപ്പിച്ചു
ചിന്മയനപ്പോളോതിനാൻ
ഒപ്പത്തിലുള്ള കുട്ടികളൊരു
മുപ്പത്തിരണ്ടുപേരുണ്ടു
അപ്പുള്ളരാസ്ഥാനത്തിൽ കളിപ്പാ
നിപ്പോൾ ഞാനമ്മേ പോകട്ടേ

അയ്യോയെന്നുണ്ണിപോകല്ലേയിപ്പോൾ
തിയ്യുപോലുള്ളവെയിലല്ലേ
വെറുതേയെന്നമ്മേതടയല്ലേപോട്ടേ
പഠിച്ചോടിന്നിടെക്കണ്ണുവാൻ
നറുനെയ്യുക്കൂട്ടിട്ടുരുട്ടിട്ടുംനല്ലോ
രുറതയിർക്കൂട്ടിട്ടുരുട്ടിട്ടും
വറുത്തോരുപ്പേരിപതിച്ചിട്ടുമീര
ണ്ടുരുള്ള യുമെൻെറമുരളിയും
തരികായെന്നൊന്നങ്ങലട്ടിച്ചാഞ്ചോടി
ത്തരസാകണ്ണൻതാൻപുറപ്പെട്ടു

---

൭.

('അമ്പാടിതന്നിലൊരുണ്ണിക്കണ്ണൻ' എന്നപോലെ)

അന്നേരമമ്മയെടുത്തുകൊഞ്ചും
നന്ദനൻതന്നെമടിയിൽവെച്ചു
ഖിന്നതലാളിച്ചുവേർപെടുത്തു
മിന്നുംതലമുടിവേർപെടുത്തു
തൂത്തുനെറുകയിൽനിത്തിക്കെട്ടി
കോത്തൊരുപൂമാലചുററിക്കെട്ടി
കണ്ണമിന്നുന്നൊററപ്പീലികുത്തി
കണ്ണനുഗോപിയുംപൊട്ടുംകുത്തി
പാലിപ്പുമായകിടാവുതന്നെ
വാലിട്ടുകണ്ണെഴുതിച്ചുപിന്നെ

മുത്തുകുടപ്പൻകടുക്കനിട്ടു
മുത്തണിമാലകഴുത്തിലിട്ടു
പൊന്നിൻപുലിനഖമോതിരവും
പിന്നെപതിവൊററമോതിരവും
മഞ്ജുവനമാലയോടണച്ചു
കുഞ്ഞിക്കഴുത്തിലലങ്കരിച്ചു
ഓമനകുറിക്കൂട്ടണിഞ്ഞുമെയ്യിൽ
ഹേമംതരിവളയിട്ടുകയ്യിൽ
മഞ്ഞപ്പട്ടാടായുടുത്തുമേലേ
മഞ്ജുവാസ്കിങ്ങിണിചേർത്തുചാലേ
ചെഞ്ചിലമ്പെന്നകിലുങ്ങുംമട്ടു
പൊഞ്ചിലമ്പുംകുഞ്ഞിക്കാലിലിട്ടു
അഞ്ചാതുരുട്ടിയചോറുംനൽകി
കൊഞ്ചിപ്പൊന്നോടകുഴലുംനൽകി
കോടക്കാർവർണ്ണനെച്ചേർത്തണച്ചു
പാടിക്കൊണ്ടമ്മയുംചാഞ്ചാടിച്ചു
മോടികളേവംമലങ്കരിച്ചു
ക്രീഡെക്കുകൃഷ്ണനെയങ്ങയച്ചു

---

൩.

('ശാരദശശി' എന്നപോലെ)

ശ്രീപതിശിതമതിപനിമതിമുഖനതിഭൃതിദായീഗോപ
ശ്രീപതിപിതൃപതിസുരപതിപശുപതിസേവ്യദേവൻ

പ്രീതിയിലഥനിജസഖികളെയാശുവരുത്താനായതി
ഭീതിയിലണികുഴലൂതിമുകുന്ദനമന്ദംരാഗം
വല്ലവശിശുകുലമഴകിനൊടണികുഴൽകേട്ടുകേട്ടുവന്നാർ
നല്ലൊരുപശുകുലമൊക്കയുമൊക്കകുട്ടികളും
സാദരമവരൊടുകൂടിസ്സരസാംഭോരുഹാക്ഷൻനിജ
സോദരനൊടുമടവോടവിടുന്നുനടന്നുമന്ദം
ആർത്തുവിളിച്ചുകളിച്ചുപുളച്ചവരൊത്തുകൂടിയുള്ള
യാത്രയിലഖിലമനസ്സുംപൊടികളുമൊന്നിളകി
കാളമിടക്കയുടുക്കകളണികുഴൽതാളംനല്ലൊരില
ത്താളംതകിൽതുടിതിത്തികൾമദ്ദളമിത്യാദികൾ
പാരാതഴകിൽമുഴക്കിക്കൂക്കിവിളിച്ചുകൊണ്ടങ്ങവർ
ഘോരാടവിയിലണഞ്ഞുപശുക്കളെവിട്ടുതീററി
കാളിയമർദ്ദനമിന്നുകഴിക്കണമെന്നുറച്ചാനത്തു
കാളകരിമുകിൽവർണ്ണനരച്ചത്തുമില്ലാരോടും

---

൭.

(‘സുന്ദരിമാർമണി’ എന്നപോലെ)

കന്നല്ക്കാർവർണ്ണനുംഗോപന്മാരും പിന്നെക്കളിച്ചുതുടങ്ങി
കന്നിനെമേച്ചുമൊളിച്ചുമവരന്നനേകംകേൾകളിച്ചു
ഓടിക്കളിച്ചുവലഞ്ഞുമുഖം   വാടിക്കുഴഞ്ഞുചമഞ്ഞു
ചൂടുകൊണ്ടത്യുഗ്രദാഹംവിരവോടുതുടങ്ങിമയങ്ങി [യ
നേരവുംമദ്ധ്യാഹ്നമായിനിഴല്പാരാതെകാൽച്ചോട്ടിലാ
ക്രൂരവെയ്ലശ്ലോകടുത്തുകരിമ്പാറകൾചുട്ടുപഴുഞ്ഞു

ഊഷ്മാവുവല്ലാതെക്കൂടുന്നോരാ
ഗ്രീഷ്മാത്തിചൊല്ലാവല്ലയ്യോ
പൊള്ളുന്നവെയ്‌ലത്തുകൊണ്ടുദാഹം
പിള്ളൾക്കുവല്ലാതെകണ്ടു
ആകുലപ്പട്ടുടൻപാടിയവർ.
ഗോകുലത്തോടിടക്കൂടി
കണ്ണനെക്കൈവിട്ടുപോയികാട്ടിൽ
തണ്ണീർതിരവതിന്നായി
അത്തവ്വിൽപൈതങ്ങൾതിണ്ടുംപോരം
വിസ്താരവുംതാഴ്ചയുമുണ്ടും
കാളിമയംപോരപ്പുണ്ടുള്ളോരു
കാളിന്ദിവാഹിനികണ്ടു



---

൨൫.

("ഗോപകുമാരകൻ" എന്നപോലെ)

വല്ലവബാലന്മാരൊക്കെയുംപൈക്കളും
　　നല്ലതണ്ണീർമനോജ്ഞകരി
കല്ലുപോലുംകരിഞ്ഞീടുംകാളിന്ദിയിൽ
　　മെല്ലെന്നുചെന്നിറങ്ങി
തൃഷ്ണകൊണ്ടോരാതെനിവ്വിഷനീർകുടി
　　ച്ഛിഷ്ണിച്ചുചത്തുവീണത്തു
കൃഷ്ണനറിഞ്ഞങ്ങുചെന്നിട്ടവരെത്താൻ
　　കൃഷ്ണമണിയാൽകണ്ടു

കാരുണ്യപീയൂഷസാരമൊഴുകുന്ന
കാരണമൂൎത്തിതന്റെകൃപ
ചോരുംകടാക്ഷംപതിച്ചപ്പോൾജീവിച്ചെ
ല്ലാരുംമുതിൎന്നുനിന്നാർ

എന്തെന്താണിപ്പൊഴിയുണ്ടായതിനമു
ക്കന്തംഭവിച്ചപിന്നെ,ജീവൻ
സന്ധിച്ചസൎവ്വവുംകൃഷ്ണലീലയെന്നു
ചിന്തിച്ചഗോപാലന്മാർ

സ്വാപത്തെപ്പോലെയവൎക്കുതോന്നിച്ചവ
ന്നാപത്തകത്തിപിന്നെ,കൊച്ചു
ഗോപസ്ത്രീജാരനുംകാളിന്ദിതന്റെസ
മീപത്തുപാൎത്തുകണ്ടു

അത്യുഗ്രകാളിയൻതൻവിഷാഗ്നിജ്വാല
യെത്തിത്തരുതൃണങ്ങൾ,ബഹു
സത്വങ്ങൾപത്രികൾമൎത്ത്യരെന്നിത്യാദി
കത്തിക്കരിഞ്ഞുകണ്ടു

ഇപ്പുരോപദ്രവകാരിയാംകാളിയ
സൎപ്പത്തെയോടിക്കേണം,എന്ന
ങ്ങപ്പോൾഭഗവാനുറച്ചൊന്നുതൃക്കൺപാ
ൎത്തപ്പോഴാച്ചിൽപുരുഷൻ

പണ്ടുപക്ഷീശസ്ഥിതിയാൽകരിയാതെ
കണ്ടൊരുവൻകദംബദ്രുമം
കണ്ടുടൻകൊണ്ടൽനേൎവ്വൎണ്ണനതിന്മേലിൽ
മണ്ടിക്കുതിച്ചുകേറി

വക്കത്തുനില്ക്കുന്നൊരക്കടമ്പിൻതട
മൊക്കെക്കരേറുന്നുംചാടി, കൃഷ്ണൻ
പൊക്കത്തിലൊന്നുകുതിച്ചങ്ങുചാടിനാൻ
വെക്കമാക്കാളിന്ദിയിൽ
ആറുകലങ്ങിമറിഞ്ഞുകവിഞ്ഞുടൻ
കേറികരയിൽവെള്ളം, പാരം
ചീറുമാപ്പാമ്പിൻെറകണ്ണിലുംമൂക്കിലും
കേറിമണലുംകൂടി

---

൯.

('ദ്വാരകാമന്ദിരം' എന്നപോലെ)

കാളിയനന്നേരംപാരംകാളുംകട്ടംകോപത്തോടെ
കാളിന്ദിയിൽവങ്കാററിനേക്കാളുംവേഗംവന്നുപൊങ്ങി
ആയിരംഫണംവിരുത്തീട്ടായവൻനോക്കുന്നനേരം
ആയവിടെക്കളിക്കുന്നമായാഗോപാലനെക്കണ്ടു
പൂതനാരിതത്വമറിയാതൊരുവല്ലവൻതൻെറ
പോതകമെന്നോൎത്തുൽക്കടമൂൎത്തിച്ചീറിപ്പാഞ്ഞടുത്തു
കാളമേഘവൎണ്ണൻകൃഷ്ണൻകാളിന്ദിയിൽകേളിയോടെ
ഊളിയിട്ടുംനീന്തിയുമാക്കാളിയനെക്കളിപ്പിച്ചു
തൊട്ടുതൊട്ടില്ലെന്നുതോന്നുംമട്ടുംമുമ്പുംപിമ്പുമായി
കട്ടനീന്തിക്കണ്ണൻബുദ്ധിമുട്ടിച്ചുകാളിയൻതന്നെ
കട്ടിക്കൃഷ്ണൻതന്നെപ്പിടികിട്ടിയപ്പോളുരഗേന്ദ്രൻ
പെട്ടെന്നുതന്നുടൽകൊണ്ടുവട്ടത്തിൽവരിഞ്ഞുചുററി

കൊത്തിയപ്പോൾകൃഷ്ണൻവീണു ചത്തപോലെകിടപ്പായി
അത്തൊഴിൽകണ്ടുകിടാങ്ങളത്തൽപൂണ്ടുപശുക്കളും

---

൯൦.

(കുറത്തിപ്പാട്ട)

ചാരുവൃന്ദാവനംതന്നിൽചേരുമവർക്കപ്പോൾ
പാരിലൊരുദുർന്നിമിത്തംഭൂരികാണായ്വന്നു
നന്ദനുംയശോദതാനുംനന്ദനൻബലനും
അന്യരുംവ്യസനംകൊണ്ടുഖിന്നഭാവംപൂണ്ടാർ
അച്യുതനോരാപത്തൊണ്ടുച്ചമേയുണ്ടെന്നു
നിശ്ചയിച്ചങ്ങാലാപിച്ചാരച്ഛനമ്മമാരും
അന്നവിടെയുള്ളാളുകളൊന്നൊഴിഞ്ഞീടാതെ
മന്ദതവിട്ടന്വേഷിപ്പതിന്നുപുറപ്പെട്ടു
ആയവർക്കൃഷ്ണനെങ്ങുംപോയിയിന്നൊന്നൊട്ടും
ആയവണ്ണമോർത്തിട്ടുമുണ്ടായിടാഞ്ഞൊടുക്കം
ശ്ലാഘ്യമായത്തൃക്കാലടിനോക്കിനോക്കിപ്പോയി
ഭാഗ്യമാക്കാളിന്ദിവക്കത്താക്കിവിട്ടുദൈവം
അപ്പൊഴുതത്യുഗ്രനാമസർപ്പരാജൻചുററി
അപ്പുഴനടുക്കുവീണചിൽപുമാനെക്കണ്ടു
നിർഭരംവ്യസനിച്ചവരപ്പുഴയിൽചാടാൻ [ത്തി
ക്ഷിപ്രമാഞ്ഞാർബലൻതടഞ്ഞപ്പോൾനീക്കിനി
ഉററവർമാൽതീർപ്പാൻകൃഷ്ണൻചുററുകടഞ്ഞപ്പോൾ
ചുററുവിട്ടാദുഷ്ടൻതലചുററിയങ്ങുവീണു

---

൧൧.

കുമ്മി.

ഘോരഫണിഫണമായിരവും
ക്രൂരൻവിടത്തിട്ടൊരുഗ്രകോപവും
പാരമസ്സത്തിവിഷജ്വാല
പാരിൽപരത്തിഫരിയുടെ
നേരെക്കുതത്തിപ്പുളച്ചുടൻ
ചീറിപ്പാഞ്ഞെത്തിതദാപുണ്യ
പേരായിരമുള്ളോരുല
കീരേഴിനുവേരായൊരു
നാരായണനുംഫണത്തിൽമീതേചാടി
പാരാതെകേറിഫണിക്കുടാതേ
വൻഫണംതോറുംക്രമത്തിൽചാടി
വമ്പിച്ചുടൻകൃഷ്ണൻനൃത്തമാടി
തൻഭംഗിയോലുംവലങ്കയ്യിൽ
കൊമ്പുംകുഴലുംഇടങ്കയ്യിൽ
പാമ്പിൻെറവാലുംപശുമേപ്പാൻ
വമ്പേറുംകോലുംഇവണ്ണമ
ങ്ങമ്പോടുതരംപോലെര
സംപൂൎണ്ണപരന്നൃത്ത
നൎത്തനരൂപമതെത്രമോടികാണ്മാൻ
തത്രജനങ്ങളുമെത്രക്കൂടി
ഉത്തരമൊട്ടുകഴിഞ്ഞനേരം
സത്വരസൎപ്പംകുഴങ്ങിപാരം

ശക്തികൾതാണുകടഞ്ഞോര
ഛർദ്ദിച്ചുവീണുമുറയിട്ടു
ങ്ങർത്ഥിച്ചുകേണുമുരരിപു
തദ്രൈവധാണുഭഗവാന്റെ
ഹൃത്താമരസത്താരതിൽ
മുത്താശ്രുമുഴുത്താടിന
നൃത്തംമനോഹരംമേളംകൂട്ടിചെയ്താ
രത്രിദശാദികൾപുഷ്പവൃഷ്ടി
മരണഭയരഹിതൻപകച്ചു
മരതകവണ്ണന്റെകാൽപിടിച്ചു
പരിചിൽസ്തുതിച്ചുഅത്തുനേരം
പരന്തംരസിച്ചുപരമഹി
വരനിൽമോദിച്ചുഅവനുടെ
വിവരംചോദിച്ചുഅത്തുനേരം
വരവാണികൾവരവാകത്തകൾ
വിരവാന്നിഹപറവാനഥ
പരിസരേചെന്നുനമസ്കരിച്ചുഅവർ
പരമപുമാനെമുദാസ്തുതിച്ചു

---

൧൨

(പാന)

നന്ദനന്ദനനാരായണമഹാ
നന്ദമൂർത്തേനമസ്തേനമോസ്തുതേ

ഇന്ദുരാജിതകീൎത്തനമോസ്തുതേ
സുന്ദരാംഗനമന്മനമോസ്തുതേ
വന്ദനീയവരയദുസല്ക്കുല
നന്ദനീയകൃപാലയപാലയാ
കുന്ദബാണജനകഗുണസിന്ധോ
കുന്ദഹാസശരണാഗതബന്ധോ
അല്പവുംപിഴചെയ്തുതിവണ്ണമി
സൎപ്പരാജനെമാനിച്ചതെന്തഹോ
ദൎപ്പമിയ്യഹിരാജനുണ്ടായതും
കെല്പോടങ്ങുന്നതോന്നിപ്പിച്ചിട്ടില്ലേ
സൽപ്രഭോസൎഗ്ഗരക്ഷാസംഹാരമി
ന്നിപ്പറഞ്ഞവയാകെത്തവകളി
ഇപ്രപഞ്ചംനടപ്പതൊക്കെബ്ഭവൽ
കല്പിതംപോലെയല്ലാതെയാകുമോ
കാളിയൻറകളത്രങ്ങളേവമാ
ക്കാളക്കാർവൎണ്ണൻതന്നെസ്തുതിച്ചപ്പോൾ
കാളിയനെഞാൻകൊല്ലില്ലവനുള്ളിൽ
കാളുംഗൎവ്വടക്കേണമെന്നേയുള്ളൂ.
വ്യാളീനായകൻകാളിയൻമൂലമി
യ്യാളുകളെത്രനഷ്ടംതിരിയുന്നു
കാളിന്ദിയിൽകുടിയിരിപ്പിന്നിമേൽ
കോളല്ലനിങ്ങളാകവേപോകുവിൻ
മന്ദിയാതെരമണകദ്വീപത്തിൽ
ചെന്നുകൂടുവിൻകൂടുകൾകൂട്ടുവിൻ

എന്നീവണ്ണംഹരിയരുൾചെയ്തപ്പോൾ
പന്നഗേശ്വരനേവമുണൎത്തിച്ചു.
സങ്കടമത്രുക്ഷനാംതാൎക്ഷ്യൻവ
ന്നെൻകഥകൾകഴിക്കുമിരിക്കട്ടെ
എൻകുലത്തെമുഴുവൻമുടിച്ചീടും
പങ്കമോചനപങ്കജലോചന
ആയവന്റെമൊഴികേട്ടരുൾചെയ്താ
നായതാക്ഷൻതടവിയാമസ്തകേ
ആയവണ്ണമെൻപാദപത്മാങ്കമു
ണ്ടായതിനാൽഗരുഡൻതൊടില്ലെടോ
എന്നരുൾചെയ്തുസന്തോഷിപ്പിച്ചഹി
വൃന്ദത്തെപ്പറഞ്ഞയച്ചാദരാൽ
വന്നുസന്ധ്യയുമന്നേരംനന്ദാദി
ഒന്നിച്ചേററവുംനന്ദിച്ചുഗോവിന്ദൻ
ഉന്നതരസത്തോടുപോയത്താഴം
സന്നമായുണ്ടുസൎവ്വരോടുംകൂടി
അന്നുരാത്രിയിലാവനത്തിൽതന്നെ
നന്ദനന്ദനൻവാണുയഥാസുഖം
ശേഷശായിവിലാസമിതിന്നുടെ
ശേഷംകേൾക്കേണമെന്നാകിൽഞാൻതന്നെ
ശേഷിയില്ലെന്നിരിക്കിലുംനാളെയ
ശേഷംചൊല്ലുവനിന്നുഞാൻപോകട്ടെ

——oo:o——

## II

## ഹരണീസ്വയംബരം

---

൧

('കളമൊഴിമാർ' എന്നപോലെ)

ചിരമഴകുചിന്നിച്ചിതറുമഞ്ജു
നിറമുടയപൈങ്കിളിപ്പൈതലേനീ
ഒരുമയൊടിങ്ങന്തികേവന്നുനന്നാ
യൊരുമഹിതസൽക്കഥചൊല്കബാലേ
മറിമൃഗലോലാക്ഷിമാർഗീരിതെല്ലാം
മരിമയൊടുകേട്ടങ്ങുചെന്നുചെമ്മേ
നറുമലരിൽതേനുംപഴവുംപാലും
നറുമലരുംഭക്ഷിച്ചുഭംഗിയോടെ

കരിമുഖനായീടുംഗണേശനേയും
കരിമുകിൽനേർവ്വേണിയാംവാണിയേയും
പുരമഥനപൂജിതനായഭൂത—
പുരമമരുംപൂമകൾകാന്തനേയും
തിരുമുടിയിൽതിങ്കളുംതീപ്പൊരിയും
തിരുമിഴിയുംതുമ്പയുംപാമ്പിലിമ്പും
തിരുമടിയിൽതന്വിയുമായിസാക്ഷാൽ
തിരുവൈരാണിക്കുളംവാണരുളും

പരമശിവനേയുംഭവാനിയേയും
പരമവനീദൈവതവൃന്ദത്തേയും

സ്മരമഥനമാധവപുത്രനേയും
അറുമുഖനായീടുമാസ്വാമിയേയും
കരൾമലരിലേററംകഠിനമായ
കരുമനകൾവന്നുകടന്നിടാതെ
ഗുരുമഹിതജ്ഞാനങ്ങളേകുന്നോരു്
ഗുരുമൃദുലപാദസരോജത്തേയും
പരിമിളിതഭക്ത്യാപണിഞ്ഞുബാല
ഝരുമിഴിയാളായധരിണിതൻെറ
പരമരസംചേരുംപരിണയത്തെ
തരമൊടുചൊന്നത്തെയുമിത്ഥംചൊന്നാൾ

---

൭

('ശുകപുരി' എന്നപോലെ)

അമരനാടകംതന്നിലമരനായകനിന്ദ്രൻ
അമരാരികളെയെല്ലാമമരാടിക്കൊണ്ടൊടുക്കി
അമരപോലാമോദമുള്ളമരാതെപടന്നോററം
അമരന്മാൎക്കെല്ലാംനല്ലോരമരമായമരുമ്പോൾ
സുരതചാതുൎയ്യമേറുംസുരതന്വിമാൎക്കുകാന്തൻ
അരികുലനതുലൻപണ്ടൊരുകാലമനാകുലം
മധുവാണികളോടൊത്തുമധുരകോമളഗാത്രൻ
മധുകാലാഗ്രജൻനല്ലമധുകാലത്തൊരുനാളിൽ
കളകണ്ഠകദംബത്തിൻകളകണ്ഠസ്വനംകൊണ്ടും
കളമയിലുയൎന്നത്തുകുളൎമതിചൊരിയുന്ന

വെളിവേറും പൂന്നിലാവിൻവിളയാട്ടങ്ങളെക്കൊണ്ടും
കളിയാടിഗ്ഗംഗ തന്നിൽകളിയാടിപ്പൂമണങ്ങൾ
ഇളകുമാറിളകുന്നോരിളവാതങ്ങളെക്കൊണ്ടും
കളമാൻപേടകളുടെകളിയാട്ടങ്ങളെക്കൊണ്ടും
കളമാംനന്ദനമെന്നകളിമലർക്കാവുതന്നിൽ
ജലസീമ്നിവെള്ളവെള്ളേ വിലസീടുംസുധമ്മയിൽ
വലസ്വിമന്തിനിമാരൊത്തലസീടാതെഴുന്നള്ളി
മലർവാടിയതിലകമലർവാടിടാതെക്കൂടി
മലരമ്പഗാത്രിമാരായ്മലരമ്പകളിയാടി
കിളിവാണികളുമായ്ക്കിളിമണിത്തട്ടുതന്നിൽ
ലളിതപ്പുമെത്തയേറിമിളിതപ്രേമമോടേററം
തരളാക്ഷിമാരെലാളിച്ചരുളുമ്പോൾചിത്രസേനൻ
തിരുമുമ്പിൽചേന്നുതൃക്കാൽസരസംവണങ്ങിനാനപ്പോ
മതിയതിലൊരുതോഷമതിയായ്വന്നവനോടായ് [ൾ
ശതമഖനേവംമന്ദസ്മിതമുഖനായിച്ചൊന്നാൻ

---

൩.

('ഭോഗകാമന്ദിരം' എന്നപോലെ

ചിത്രസേനഗന്ധവ്വേന്ദ്ര ചിത്രസേനാപതേകേൾനീ
അത്രനിന്നെക്കണ്ടതിപ്പോളെത്രനന്നായ്സ്ത്രിരുചിച്ചാൽ
കണ്ടാലല്ലോള്ളാമെന്നാശകൾക്കൊണ്ടിരിക്കെത്തന്നെനി
[ന്നെ
ക്കണ്ടതാശ്ചര്യമാസ്നിന്നെക്കൊണ്ടിപ്പൊഴുണ്ടൊരുകാര്യം

വൃമങ്കതൻപരിണയമാമങ്കംനാടകമിപ്പോൾ
ഈമങ്കമാരാടിയൊന്നുകണ്മാൻകാമിച്ചീടുന്നുഞാൻ
കണ്ടകൾക്കെല്ലാവൎക്കുംകണ്ടകതാരാട്ടുംവണ്ണം
കൊണ്ടാടിക്കൊഴാക്ഷിമാരെക്കൊടിക്കേണമിന്നേരം
നാടകമല്ലപ്പുരസ്ത്രീനാടകാചാൎയ്യനല്ലോനീ
നാടകശാലയിലിന്നീനാടകമൊന്നാടിച്ചാലും
മോടികൾമുറെക്കക്കൂട്ടിമോടിയിൽനടിമാരെല്ലാം
തോടയമങ്ങിനെമേളത്തോടെയങ്ങുതുടങ്ങട്ടേ [ന്നോരു
ആട്ടത്തിന്നിടെക്കോരോരോഗോഷ്ഠിത്തങ്ങൾകാട്ടു
കൂട്ടക്കാരുണ്ടെങ്കിലെല്ലാംകോട്ടക്കവെളിയിൽപോട്ടേ
കൂടിയാട്ടത്തിനുമേളംകൂട്ടിനന്നായ്ക്കൂഴക്കാഞ്ഞാൽ
ചേടികളെശ്ശിക്ഷിപ്പാനുംകൂടിക്കൈനിനക്കുണ്ടല്ലോ
സ്വപ്പതിതാനിപ്രകാരംകല്പിച്ചതുകൈക്കൊണ്ടവൻ
തൃപ്പദതാരിണക്കൂപ്പിസൽപ്രമോദംപോന്നുടനെ
പാകവൈരിനിയോഗങ്ങളാകവെകീടാതെതന്നെ
നാകനാരിമാരെവിളിച്ചാകുലമകന്നുചൊന്നാൻ

---

൪

(‘ഒട്ടംമൃഗങ്ങളെ’ എന്നപോലെ)

പാൽമൊഴിമാർമണിമാരണിത്താമര
പ്പൂമിഴിമാരേപുലന്നുമോദം
പേർമുഴങ്ങീടുന്നനിങ്ങളിന്നെന്നുടെ
പാമൊഴികെല്ലോട്ടുകേട്ടുകൊൾവിൻ
കാമിതദായകനാൎയ്യരുവീടുമാ
സ്വാമിതൻമുമ്പിലിന്നമ്പിനോടെ

പൂമാതിൻകല്യാണനാടകമാടണം
വാമതനിങ്ങൾതുടങ്ങരുതേ
ഉമ്പർകോൻനാട്ടിലെത്തമ്പുരാനിന്നപ്പൂ
ന്തേൻപെറുംവാണിമാർനിങ്ങളുടെ
സമ്പ്രയോഗങ്ങളെക്കാണ്മതിന്നാശപൂ
ണ്ടമ്പിനോടെന്നോടരുളിച്ചെയ്തു
മെയ്യാഭരണമണിഞ്ഞു[illegible]ഷന്മാ
ക്കയ്യാഭംഗിയെന്ന[illegible]വർണ്ണം
മയ്യല്ക്കണ്ണിമണിമാർ[illegible]ത്തൊരു
മയ്യോക്കിലിപ്പ[illegible]ഴുതല്ല[illegible]വോല്യം
മാനംനടത്തേണമെന്ന[illegible]ലോപര
മാനന്ദമോടുനടന്നിട്ടവൻ
മീനകേതുപ്രിയേ[illegible]ത്തുന്ന
മേനകേതുഷ്ട[illegible]
ഉത്തമേനൽതേ[illegible]ർകുലമതി
ലുത്തമേനല്ല[illegible]
ചിത്തമേറെ[illegible]ത്രുപുറപ്പെട്ടു
നൃത്തമേളംകൊഴുപ്പിച്ചീടുക
അംഭോജനേത്രന്റെ[illegible]പമഞ്ഞുവ
ന്നംഭോധിപുത്രിതൻ[illegible]ല്ലാൻ
രംഭേനീവേണംപോൽ[illegible]നാലുംനത്തനാ
രംഭേപുറപ്പാടെടുപ്പതിന്നും
ഉർവ്വശിയെന്തിയമാന്തംനിൻകാന്തനാ
മുർവ്വീശവീരൻപുരൂരവസ്സും

നിർവിശങ്കമെത്തുംനിൻകൂത്തുകാണുവാൻ
ഗർവശേഷംകരുതീടരുതേ
താമരക്കണ്ണനായ്‌രംഭവരുന്നേരം
താമരപ്പൂമകളായിനീയും
പ്രേമമന്ദാക്ഷാദിയോടേഗളാന്തരേ
ദാമമിന്നക്ഷണമിട്ടിടേണം

യോഷാമണികളശേഷംയഥോചിത
വേഷങ്ങൾകെട്ടിച്ചമഞ്ഞുംപിന്നെ
ശേഷമുള്ളാളുകൾമേളങ്ങൾക്കുംപരി
തോഷമുള്ളപ്പുറപ്പെട്ടുവിൻ
മാരാരിമാധവബ്രഹ്മസുരാസുര
ചാരണഗന്ധർവസിദ്ധന്മാരും
നാരദാദിമുനിമാരുമിഹവന്നു
ചേരുമരങ്ങത്തനേകംജനം

ഊടറിഞ്ഞീടുന്നവർവന്നുടനിട
ക്കൂടുംസഭയെന്നുചിന്തിയാതെ
ആടിയൊടുക്കമബദ്ധത്തിൽചാടിയാ
ല്ലൂടുവാടീടുംചതച്ചീടുംഞാൻ
ഇത്തരമൊക്കെയുംകല്പനകല്പിച്ച
ങ്ങത്തരുണികളെച്ചിത്രസേനൻ
സത്വരംവേഷങ്ങൾകെട്ടിച്ചുകൊണ്ടുപോയ്
നൃത്തംതുടങ്ങിച്ചുത്തുംഗമോദം

ഒന്നിച്ചവരൊത്തുപോയതിലുർവശി
മന്ദിച്ചുപിന്നാലെതാനേതന്നെ

ഇന്ദിരകെട്ടിപ്പുറപ്പെട്ടുഭ്രമീപു
രന്ദരഭാമിനിഭംഗിയോടെ
മംഗലദേവതാദേവിതന്റെമഹാ
മംഗലവേഷമോടുവ്വശീയും
രംഗമിണങ്ങുവാനായിപ്പുറപ്പെട്ട
ഭംഗികൾചൊല്ലുന്നതെങ്ങിനെഞാൻ

നീണ്ടിരുണ്ടഗ്രംചുരുണ്ടുകൊണ്ടേവരും
കൊണ്ടാടുമോമനക്കുന്തളവും
കണ്ടാലഴകുള്ളകാർവരിവണ്ടിനു
കുണ്ഠിതംകൂട്ടുംകുറുനിരയും
മിന്നല്പിണരോടെതിത്തടുത്തുനേരെ
നിന്നുചിണങ്ങുംമണികൾകൊണ്ടു
സന്നംകുലന്നുജഗത്രയമാകവേ
മിന്നുന്നപൊന്നിൻകിരീടമത്തും
ബാലമൃഗാങ്കനുതോലിതട്ടീടുന്ന
ഫാലേവിളങ്ങുംതിലകപ്പൊട്ടും
നീലാരവിന്ദദളത്തിനുമാനസേ
മാലണയുന്നമിഴിയിണയും

ചിത്തജൻതന്നുടെവില്ലിനെക്കാളതി
ചിത്രമാംചില്ലിക്കൊടിയിണയും
നിത്യവുംകാമിജനങ്ങൾതന്നുൾത്താരിൽ
തത്തിക്കളിക്കുംകടാക്ഷങ്ങളും
മാലതീബാണന്റെചേലെഴുംദപ്പണം
പോലെവിളങ്ങുംകപോലങ്ങളും

കാലേവിരിഞ്ഞതിലമലരിന്നക
മാലേശിടുന്നോരുനാസികയും
കൎണ്ണവിളങ്ങുംരമണീയമായുള്ള
കുണ്ഡലകാന്തികൾകൊണ്ടുപാരം
ഗണ്ഡസ്ഥലങ്ങൾവിളങ്ങുംപ്രകാരങ്ങൾ
വൎണ്ണിപ്പതിന്നതിദണ്ഡമത്രേ
പല്ലവങ്ങൾക്കുംപവിഴങ്ങൾക്കുംപര
മല്ലൽവളൎക്കുന്നചുണ്ടുരണ്ടും
നല്ലകുരുക്കുററിമുല്ലമൊട്ടിനുള്ള
ചൊല്ലുകളയുന്നപല്ലുകളും
അരവിന്ദനാഭന്റെകരളിന്നുനന്നായി
ക്കരളുന്നനൻമൃദുസ്മിതരുചിയും
ശരദിന്ദുതന്നോടേററമൊന്നമൎച്ചെയ്തു
വിരുതൊന്നുവാങ്ങിനതിരുമുഖവും
നല്ലവലമ്പിരിശ്ശംഖിനോടെത്രയും
മല്ലടിച്ചീടുംഗളതലത്തിൽ
ഉല്ലസിച്ചീടുന്നപൊന്മണിമാലയും
നല്ലമണിമയഹാരങ്ങളും
മേരുമലയോടടുത്തെതിൎത്തീടുന്ന
ചാരുമുലയുംകരങ്ങൾതന്നിൽ
ചേരുമക്കങ്കണമോതിരങ്ങൾനല്ല
സാരമാംസാരസമാലികയും
ആലിലക്കൊത്തോരണിവയറുംചാരു
നീലിമചേരുന്നരോമാളിയും

ചാലേവലിത്രയമോമൽക്കടന്നുടി
പോലേയിളങ്ങുംകൊടിനടുവും
പൊന്മയവൃന്ദകിൽപ്പട്ടുചാൎത്തിമീതെ
നന്മയിൽചേൎത്താരുകാഞ്ചികളും
വന്മദമോടുകരീന്ദ്രകരംപാരം
സമ്മതിച്ചീടുംതുടയിണയും
പങ്കമകന്നോരുകേതകീമൊട്ടിനോ
ടങ്കംപൊരുതുന്നജംഘകളും
പങ്കജംതോല്ക്കുമടിമലരുമണി
ത്തിങ്കൾക്കീറൊത്തനഖരുചിയും
ഉൾക്കൊണ്ടമോദമീവണ്ണമോരോരോടി
കൈക്കൊണ്ടവൾവേഗംപോകുമപ്പോൾ
ചൊല്ക്കൊണ്ടുമന്മദനെന്നൊരുഗന്ധൎവ്വൻ
കല്ക്കണ്ടവാണിയെക്കാണ്കമൂലം
വല്ലാതെകാമാൎത്തിവമ്പിച്ചുകൊണ്ടവൻ
നില്ലാതെപിമ്പേയടുത്തുകൂടി
നല്ലതരമെന്നുറച്ചന്നവളോടു
കില്ലതുവിട്ടുകഥിച്ചീടിനാൻ

---

൭.

(‘ഗോപകുമാരകൻ’ എന്നപോലെ)-

ഇന്ദിരാകൃതികെട്ടിപ്പുറപ്പെട്ടൊ
രിന്ദിന്ദിരോല്പൽകചേരസ

മെന്നൊന്നുറച്ചുഞാൻചൊല്ലുന്നതുതെല്ലു
നിന്നൊന്നുകേൾക്കേണമേ
നിശ്ശിടയില്ലിതുകേൾക്കുമ്പോൾളെന്നൊടെൻറ
കശ്ശടിക്കല്ലെന്നാകിൽ, ചൊന്ന
തശ്ശടാവേണ്ടിക്കിടന്നില്ലെന്നുള്ളടി
ക്കിശ്ശിടവന്നെങ്കിലോ
എങ്കലിന്നുണ്ടോരുസങ്കടമായതു
പെൺകുലത്തിങ്കമാലേ, കേട്ടു
നിങ്കലല്പംകനിവുണ്ടാകിലേമന
സ്സിങ്കലുള്ളതൽതീരു
പൂത്തുകൊണ്ടോരുകയല്പമല്ലീശര
നാത്തുകൊണ്ടെത്തീടുന്നു, അതു
പാത്തുകണ്ടെന്നെനീപാത്തുകൊണ്ടീടാതെ
കാത്തുകൊണ്ടീടവേണം
നിന്മോടിചേന്നുവിളങ്ങുന്നപോർമുല
പ്പൊന്മൊടിലാണെഴുന്നു, ഉന്മദം
തെമ്മാടിയായ്യോരതങ്ങലർസായകൻ
നമ്മോടിടഞ്ഞീടുന്നു
എന്തുവ്വരേശൻമനുഷ്യനവൻതവ
ബന്ധുവാംദുമ്മടൻഞാൻ, ദിവ്യ
ഗന്ധവ്വവീരനെന്നോക്കഭവതിക്കൊ
രന്തവ്വിഷാദംവേണ്ട
ചന്തംകലന്നചടുലാക്ഷിനിന്മുല
പ്പന്തിങ്കലൊന്നുചേക്ക, നിന

ക്കെന്തികലാണഭിലാഷംഞാനായതി
ന്നെന്തെങ്കിലുംതരുവൻ
മാരൻപെരുമാരിചോരുംപടിമഹാ
ക്രൂരമ്പയച്ചീടുന്നു,ഇത്ര
നേരമ്പോക്കെന്നുനിന്നെക്കൊല്ലിനിക്കൊരു
ഘോരംപൊറുതിയില്ല
മല്ലവിലോചനേതേഞ്ചോരിവായ്മലർ
നല്ലവികാരമോടേ,തന്നു
തെല്ലുവിനോദിച്ചുപിന്നെതൃഷ്ണിക്കിലു
മില്ലവിഷാദമേതും
എന്നാണിതെന്നുടെകണ്ണുരണ്ടാണിതു
പിന്നെഞാനേവരോടും,എന്നെ
കൊന്നാലുംചാടിപ്പറഞ്ഞുപോമെന്നൊരു
സന്ദേഹംവേണ്ടതെല്ലും
അമ്പൊരഞ്ചുള്ളോരനംഗനെട്ടത്തെന്നെ
പ്പമ്പരംചുററിക്കുന്നു,നിൻെറ
പമ്പരപ്പോർമ്മുലചേർത്താന്നുപുല്ലാസ്സി
ലമ്പരപ്പാകുംകാര്യം
അത്യാമയമവൻകാൽപിടിച്ചുയാചി
ച്ചിതമനേകംചൊല്ലി,തല
കുത്തിമറിഞ്ഞിട്ടുമുത്തമതന്നുടെ
ചിത്തമിളകില്ലേതും

൩

('താത്തയ്യൽ' എന്നപോലെ)

ഈവിധമവൻനാനാവിധവചനങ്ങൾ
ആവിധുമുഖികേട്ടിട്ടാത്തകോപാൽ
കടമിഴിചുവപ്പിച്ചുൽക്കടതരഭാവത്തോടെ
കടിയനാമവനോടുകടന്നുചൊന്നാൾ
ചട്ടംവിട്ടിനിനീയിക്കൂട്ടമെന്നോടുചൊല്ലുകിൽ
ആട്ടിക്കണ്ണുകൾപൊട്ടിച്ചയക്കുംനിന്നെ
അണിമതിമുഖിമാർക്കോരണിമണിയാകുമെന്നിൽ
അണവാൻനീവിചാരിച്ചതതിചതുരം
ആടൽവിട്ടെന്നോടരിയാടാമോനിനക്കേവം
മൂഢനിമറയത്തുപോടവേഗം
വഴിക്കേടായേതോകണ്ടവഴിക്കാരെപ്പുല്കിക്കാലം
കഴിക്കുവാനിനിക്കുമെല്ലപ്പഴക്കമുണ്ടോ
ഞാനാരെന്നതുംബുദ്ധിഹീനനീയാരെന്നതും
മാനസേനിനക്കാതെമദിച്ചിടൊന്നോ
പുരുഹൂതാപമൻവീരൻപുത്രരവസ്സെന്നല്ലോവൻ
വരനിനിക്കോർക്കപടുവങ്കപ്രഭോ
ഈവകകച്ചവടത്തിന്നാശ്ശുനോക്കിക്കൊണ്ടു
മേവുകയല്ലേടാഞാൻമന്ദബുദ്ധേ
കരിക്കട്ടനിറംചേരുമൊൽകൃഷ്ണകടനിൽ
ഓരയന്നപ്പിടെക്കളിരുചിയുണ്ടാമോ
പീയൂഷമെന്നുംപാനംചെയ്യുന്നസുകൃതികൾ
മദ്യത്താലിക്കാടികുടിച്ചിടുമോ

അവധ്യാവിട്ടരചെരസ്ഥാരവനെധിക്കരിച്ചുടൻ
അവൾപോയരങ്ങത്തുന്നൃത്തംതുടങ്ങി
പിന്നെയുമതിമോഹംപിന്നാക്കമാവാഞ്ഞവൻ
പിന്നെപ്പെൺകൂത്തുകാണ്മാൻചെന്നുകൂടി
അവളുടെമുഖവുംപാർത്തവനാനന്ദംകാണ്മാ
അവസരംകൂടാതെകണ്ടെവിടെനിന്നാൻ [ൻ

---

൧.

('മതിമാനാകിയകാശ്യപൻ' എന്നപോലെ)

ആടലകന്നല്പസാക്ഷികളുത്തമിന
മാടിനകൂത്തുകഴിഞ്ഞുടനേ
അവിരളരസമൊടുകാണികൾപലവിധ
മുപരവരായധിപിരിയുമ്പോൾ
നന്ദിയൊടുവ്വശിതാനുംനൃപതിയു
മന്യോന്യംമലർവനദേശേ
നയനംകൊണ്ടഥസംഗസ്ഥലമത്ര
നിയമിച്ചങ്ങുപിരിഞ്ഞുമുദാ
മത്തസ്ത്രീമണിതന്മുഖമതിൽനിജ
മൽക്കണ്ണുകൾനട്ടവിടെ
മരുവിനഭൂമീദനത്തുപൊഴുതവരുടെ
പരവിൻസ്ഥാനമറിഞ്ഞുവശാ
സാരമറിഞ്ഞവനുടെധിഷണാ
സാരവിശേഷമതുള്ളും

സരസതരംഹൃദിസതതമെഴുന്നൊരു
സരസിജശരനുടെവിരുതല്ലൊ
കന്നൽക്കാർകുഴലാളാമുർവ്വശി
യെന്നാലെൻപണികണ്ടൊട്ടേ
കമ്പമിളച്ചിന്നുടനവളെവെടപ്പിലൊ
രമ്പിളിപിണച്ചിട്ടൊരുകാര്യം
ഉള്ളിലഹമ്മതിതള്ളിടുമവളുടെ
തുള്ളലതൊന്നിനിനിർത്തേണം
ഉഡുപതിമുഖിയുടെസങ്കേതസ്ഥല
മുടനതിവേഗമണഞ്ഞിനിഞാൻ
മംഗലതുപിണിതന്നുടെസംഗമ
മങ്ങുലഭിച്ചീഹപോന്നിടുവൻ
മതിയതിലിത്ഥമുറച്ചിട്ടവനു
ന്മദയെച്ചെന്നുവിളച്ചുടനെ
ഉദിതമുദാവിജനത്തിൽവരുത്തി
ട്ടിതിതരമോത്തുപറഞ്ഞുപരം

---

൮

(താരകനാകുമസുരൻ എന്നപോലെ)

ഉന്മദേകേളസമാനേപര
മുന്മദേഭോഷമയാനേ
നമ്മുടെഭാഗ്യാൽതരത്തിലിപ്പോ
ളിമ്മാർഗ്ഗേനിന്നെക്കണ്ടെത്തി

സൌന്ദൎയ്യസാരക്കുഴമ്പേദിവ്യ
സുന്ദരിമാർകുലക്കുമ്പേ
അന്ന്യനുപകാരംചെയ്വാനിന്നു
നിന്നെപ്പോലാരൊന്നുചൊല്വാൻ.
ഇണ്ടലൊഴിച്ചെന്നെപ്പാരംകാത്തു
കൊണ്ടാലുംനിയിത്തുനേരം
ഉണ്ടാകോരോസങ്കടമെല്ലാംചൊവ്വി
കൊണ്ടാലുംഞാനുള്ളുചൊല്ലാം
മീനധ്വജാഗ്നിപരന്നുകഴൽ
മീനാക്ഷിചുട്ടെരിയുന്നു
സൂനാസ്ത്രബാണങ്ങളേററുമന
സ്സൂനമായ്വല്ലാതെതോററു
ഭാസുരമായോരുഭംഗിചൊല്വാൻ
വാസനയില്ലെൻനതാംഗി
ശാസിച്ചുമന്മഥനിന്നുചക്ര
ശ്വാസംവലിപ്പിച്ചിടുന്നു
ബാധിക്കാതെനിൻപ്രയോഗംകൊണ്ടു
രോധിക്കമാരനെവേഗം
സാധാരണയാക്കിടൊല്ലേഇനി
ക്കാധാരംമററാരുമില്ലേ
ഗന്ധൎവ്വനേവംപറഞ്ഞുഅവ
ളെന്തെന്നില്ലാതെതെളിഞ്ഞു
അന്തികേവന്നവനിത്ഥംചൊന്നാ
തെന്തോതിരിഞ്ഞതില്ലൎത്ഥം

എന്നെഭ്രമിക്കകൊണ്ടൊപറ
യുന്നതുമുന്മത്തംകൊണ്ടൊ
സന്ദേഹമുണ്ടിങ്ങുബോദ്ധ്യംതെല്ലും
വന്നില്ലിവനുടെസാദ്ധ്യം
എന്നിവപാൎത്ഥവൾനിന്നാളവൻ
തന്നോടുചിന്നിട്ടുചൊന്നാൾ
എന്നാലതങ്ങിനെതന്നെക്കൂടെ
വന്നാലുംനിയിപ്പോൾതന്നെ
ഉത്തരമായവൾതന്റെനല്ലൊ
രുത്തരംകേട്ടവൻതന്റെ
ചിത്തമിളിച്ചുവുളിച്ചുകാൎയ്യം
വ്യക്തമായങ്ങൊട്ടുരച്ചു
തേൻവാണിമാരണിമാലെപാരാ
തെൻവാണികേളയിപോലെ
ഭാവിച്ചകാൎയ്യമിതല്ല,ഉത്ത
മാവാംമനസ്സില്ലെന്നില്ല
കാൎവ്വൎണ്ണവേണിമാർഭൂഷാപൂൎണ്ണ
ലാവണ്യസാരപീയൂഷേ
ആവിലമുള്ളതുപോട്ടെതെല്ലു
സാവധാനംവന്നിടട്ടെ
ഉൎവ്വശിയെഞാൻഭ്രമിച്ചുകഴൽ
ദുൎവ്വാശിവിട്ടുനമിച്ചു
ആവശ്യകാൎയ്യമുരച്ചുഅവൾ
ദുൎവ്വാക്കുകൊണ്ടെന്നെതാച്ചു

ഭേരാത്തഭാവംനടിച്ചുപുളി
ശ്ശേരികുടിപ്പിച്ചയച്ചു
ഇത്തൊഴിൽചെയ്യുവൻതന്നെഒന്നു
പററിപ്പതിന്നുടൻതന്നെ
ഇഷ്ട്യാനിചെയ്യുസഹായംകൊണ്ടു
കൊട്ടിപ്പാനുണ്ടൊരുപായം
മന്ദംമഹിതസൌജന്യൻരാജ
മാന്യൻപുത്രരവമന്നൻ
സങ്കേതപ്പൂങ്കാവിലെത്തുംമുമ്പെ
ശങ്കേതരമവളെത്തും
ഗൂഢമായ്ഞാനുംമറഞ്ഞുനിന്നാ
ങ്ങൂട്ടുകളെല്ലാമറിഞ്ഞു

ഉർവ്വശിതൻവേഷംകെട്ടിനീയും
നിർവ്വിശങ്കംമോടികൂട്ടി
ഭൂമിപനെപ്പഥിതട്ടിപ്പോട്ടു
താമസിപ്പിക്കവെകിട്ടി

ആയിടകൊണ്ടെന്റെകാര്യംനേടാ
മായതിനിങ്ങുണ്ടുധൈര്യം
രാജഭോഗംകൈക്കലാക്കാംനിന്നാ
ക്കാജാതിസൌഖ്യവുമെല്ലാം
എന്നതുമല്ലിന്നിനിക്കുംഅവൾ
തന്നുടെസംഗംലഭിക്കും
എന്നെപ്പോലീവകസൂത്രംആർക്കി
അന്നത്തിൽതോന്നുന്നുചിത്രം

തന്മതംകേട്ടടൻനാളീകാക്ഷി
സമ്മതിച്ചപ്പോട്ടമ്മളി
വിദ്യാധരിയുംരസിച്ചഅതി
നുദ്യോഗമോടെതിരിച്ച
ഏറിയമോടികൈക്കൊണ്ടുവേഷം
മാറിയവൾപോയിക്കൊണ്ടു
പ്രീതയായ്ചെന്നുടനെത്തിരാജ
പാതയിലങ്ങിനെലാത്തി

---

൯.

('കൊണ്ടൽവേണിയാൾ' എന്നപോലെ)

മന്നിടപതിമാന്യനംമുദാ
നിന്നീടും വഴിതന്നിലപ്പോൾ
ചന്നുടനത്തുനേരമ്മൃഗിപൻ
തന്നോടായവളേവം ചൊന്നാൾ
ഇത്രനേരവുംതാനേഞാൻതവ
യാത്രയുംകാത്തുഭൂമിപതേ
അത്രസങ്കേതവാടിയിൽവാണേ
നിത്രവൈകിയതെന്തിതഹോ
മറേറാരോമധുവാണിമാർകളിൽ
മുററുമാശമുഴക്കയാലേ
ചട്ടറിപ്പററിനടന്നുതാമസം
പററിപ്പോയെന്നുതോന്നീടുന്നു

ബന്ധുകാധരിമാരുടെലീലാ
ബന്ധത്തിൽചെന്നുപെട്ടുപോയോ
ബന്ധംതാമസത്തിന്നെന്തെന്നുനി
ർബ്ബന്ധിക്കുന്നില്ലഞാനുമിപ്പോൾ
എന്നിരിക്കിലുമസ്സമേഷ്ഠദി
വന്നിരിക്കുന്നുവാരിജാസ്യൻ

സുന്ദരാംഗൻഭവാനൊഴിഞ്ഞിനി
ക്കിന്നൊരാശ്രയമാരുള്ളതും
മുന്നംകല്പിച്ചസങ്കേതസ്ഥലം
തന്നിൽകാണാഞ്ഞുകാരണത്താൽ
അന്വേഷിച്ചുപുറപ്പെട്ടുഞാനു
മെന്നുള്ളതുള്ളിലോർത്തീടേണം
പങ്കജാസ്യശരങ്ങളേല്ക്കയാൽ
സങ്കേതംതന്നിലെത്തുവോളം

സങ്കടംസഹിക്കാവതല്ലിഹ
സംക്രീഡിക്കനാംസന്തോഷത്താൽ
ഗർവ്വശീലയാമുന്മദാതാനു
മുർവ്വശീവേഷമാസ്ഥേനേവം
സർവ്വരാജാക്കന്മാരിൽമുമ്പനാ
മുർവ്വരാപനോടോതിയപ്പോൾ

ചഞ്ചലാക്ഷിയാകുമവളുടെ
വഞ്ചനയിതെന്നോർത്തീടാതെ
പുഞ്ചിരിപൂണ്ടുപുരുവംശജൻ
പഞ്ചബാണക്കളിക്കൊരുങ്ങി

ഉത്തരീയമഴിച്ചുതാന്തന്നെ
വിസ്തരിച്ചുവിരിച്ചുമോദാൽ
സത്വരംശയിച്ചന്നവരൊത്തു
ചിത്തജോത്സവമാരംഭിച്ചാർ
ഏറെച്ചൊല്ലുന്നതെന്തിഹനൃപ
വീരനുകിണ്ടംപററിയല്ലോ
മാരമാൽപെട്ടന്നൊക്കത്തപവി
ചാരമുണ്ടാമോതെല്ലുപോലും

---

൧൦.

('കോപംമുഴുത്തുമുസലിയുമപ്പോൾ' എന്നപോലെ)

രാജാവംശോത്തമന്മാരായ
രാജപുത്രാത്മജനായനാരെന്നോർ
വ്യാജമറിഞ്ഞിടാതുനന്ദയൊത്തു
യോജിച്ചുവിടെരമിച്ചീടുമപ്പോൾ
പുഷ്ടശ്രീപൂണ്ടോരുഭ്രൂവരവേഷം
കെട്ടിച്ചമഞ്ഞതിനെകൂടുമോടെ
പൊട്ടപ്പോരേറുമാകുഞ്ഞനോടൊത്തു
ചട്ടററസങ്കേതവാടിയിലപ്പോൾ
എന്നായതാക്ഷിയാമുച്ചശിതനെ
കാണാക്കുകാരണമായവനന്നു
കേണുഴന്നപ്പുഷ്പവാടിയിൽവെച്ചു
കാണിച്ചുശോഷികളെങ്ങിനെചൊൽവൂ
തല്പംകേറിമലച്ചുശയിച്ചു
ക്ഷിപ്രംചിടത്തെഴുന്നാറുവസിച്ചു

അപ്പങ്കജാക്ഷിയെത്തന്നെനിനച്ചു
മെല്ലംകിടന്നുപകച്ചാലോചിച്ചു
ഇന്ദിവരാക്ഷിയാളിന്നിവിടെക്കു
വന്നീടുവാനെന്തുതാമസമയ്യോ
എന്നുടെമാററിത്തംകൊണ്ടവളിന്നു
വന്നീടുകില്ലെന്നടിക്കിലാമെന്നോ
പുണ്യവാനായോരുഭൂപതിതാനും
പുണ്ഡരീകാക്ഷിയുംതങ്ങളിൽമൂന്നാം
കണ്ണിണകൊണ്ടുകുറിച്ചോരുകേളി
മണ്ഡപംമാറിപ്പോയെന്നുവരാമോ
എന്നിവപാരമുൾത്താരതിലോൎത്തും
വന്നീടുന്നുണ്ടോയെന്നങ്ങിനെപാൎത്തും
കന്ദൎപ്പബാണങ്ങളേററുവിയൎത്തും
മന്ദാക്ഷമാനധൈൎയ്യാദികൾനേൎത്തും
കാമരസമോൎത്തുകമ്പമിയന്നു
താമരസാക്ഷിവരുന്നതുനോക്കി
താമരബാണൻെറകോമരമായി
പൂമരവാടിയിലോടിനടന്നും
മിന്നുന്നപൂമയമെത്തയതിന്മേൽ
പിന്നെയുംചെന്നുകിടന്നെഴുന്നേററും
തന്നംഗഭംഗികളോൎത്തുരസിച്ചും
തന്വംഗിതൻവരവങ്ങിനെപാൎത്തും
ചെട്ടപൊളിയാതെകണ്ടുടൻതാനേ
പ്പെട്ടോരുകാൎയ്യംകരസ്ഥമതാക്കി

പെട്ടെന്നു ചാടേണമിന്നിതു ചോദ്യ
പ്പെട്ടാൽ തരക്കേടുണ്ടെന്നു നിനച്ചും
മട്ടലർബാണന്റെ മാർഗ്ഗണമേററു
മട്ടല്പമണ്ഡപത്തട്ടിനു ചുററും
പൊട്ടൻകടിച്ചോരു പല്ലിനെപ്പോലെ
പൊട്ടൻകിടന്നങ്ങുലഞ്ഞുമലഞ്ഞു
ഇത്തരം മന്നവനിത്തിരിനേരം
ചിത്തഭ്രമംകൊണ്ടുകാട്ടിയതെല്ലാം
ചിത്തജസ്വാമിക്കുമില്ലൊരുനല്ല
തത്വമതെങ്ങിനെ ഞാനുരചെയ്യു

---

൮൮.

('ശാരദശശി' എന്നപോലെ)

മന്മഥനൃപമുടിമണിയുടെമഹിതജയധ്വജത്തിലേററം
നന്മയാലിളകിടുമഴകിനകനകപതാകപോലെ
ഉന്മദതരളിതഘൃണമെഴുമുപ്പശിവന്നീടുന്നപ്പോൾ
ദുർമ്മദമിളകിനദുർമ്മദനഴകൊടുകാണായ്വന്നു
കാറണിമണികുഴലഴകിലഴച്ചുചെരിച്ചുകെട്ടിയതിൽ
താരണിമണിമുത്തുമാലകൾചൂടിനമോടികളും
അഞ്ചിതനളിനമണിഞ്ഞിടുമളികുലമെന്നപോലെമി
ഞ്ചിതതരമരമിളകിടുമളകവില്ലക്കങ്ങളും [ന്നി
ഭാസുരതിലമലർതോററുപരക്കംപായുംനാസാതന്നിൽ
വാസവമണികൃതനാസാമണിവിളയാട്ടങ്ങളും
തങ്കമണിപ്രഭതങ്കിടുമഴകിനതാടങ്കത്താലവൾ
തങ്കവിളിണകൾവിളങ്ങിയെഴുംകളകാന്തികളും

മദനനരപ്പധകറിയിട്ടുമക്ഷതമഞ്ഞളിന്നുചേരും
മദഭരമഖിലമകററിട്ടുമതിമൃദുലാധരവും
കുറുമൊഴിമുല്ലകൾതന്നുകുളുൎത്തിവെല്ലുംപുല്ലുംപഞ്ച
ശരപരവശരുടെനെഞ്ചുരുകുന്നൊരുപുഞ്ചിരിയും
ശാരദഹിമകിരണാമലവദനവുമായതിങ്ങുലേററം
ചാരുതയൊടുമുടനിളകിനമദനവികാരങ്ങളും
മിന്നുംകുഴൽമണിമണിമയതരളിതഹാരങ്ങളാലേററം
ചിന്നുംകളകളഗളതലമംഗളഭംഗികളും
കങ്കണനികരമണിഞ്ഞുവിളങ്ങിനകൈകൾരണ്ടുംമാര
നങ്കണമായ്യൊരുമാറിട്ടുമഴകിനമാറിടവും
പൊങ്ങിനപൊൻഗിരിപൊങ്ങിനപോലെവളൎന്നിട
[തിങ്ങിപ്പൊങ്ങിപ്പാരം
തങ്ങളിൽനിന്നുപിണങ്ങുംകുചകലശങ്ങൾരണ്ടും
ചലദലമോടുമിടഞ്ഞിടുമണിവയർകാന്തിതേടുംരോമാ
വലിയുംത്രിവലികൾകൊടിനടുവലഘുനിതംബങ്ങളും
ഘനകസവെഴുമതിമൃദുതുകിൽവടിവതിന്മീതെചെന്തീ
ക്കനൽനിറമിളകിനകളതരകാഞ്ചനകാഞ്ചികളും
കളഭകരത്തൊടെതിൎത്തൊരുതുടകൾകണങ്കാലുകളും
[പൊന്നിൻ
തളകളണിഞ്ഞൊരുതളിരൊളിചരണവിലാസങ്ങളും
പൊന്മദഭരമതുപിന്തിരിയുംതനുകാന്തികളുംപാരം
വന്മദതരളമരാളസമാനസുയാനങ്ങളും
ഇങ്ങിനെതിങ്ങിനഭംഗിവിളങ്ങിനമംഗലാംഗിതാനും
അങ്ങിനെയുന്മദനാങ്കമങ്കംരതിരംഗംചേൎന്നാൽ



൫൨.

പാന.

നാകകാമിനിമാരിൽമികച്ചോരു
നാഗഗാമിനിചാരത്തണഞ്ഞപ്പോൾ
ലോകകണ്ടകനുള്ളത്തിൽപേടിയു
ണ്ടാകകൊണ്ടുചരുങ്ങിയൊന്നെങ്കിലും
അപ്പുരങ്ങളശേഷംനടിക്കാതെ
തല്പരഭ്രുതവാണിയെദുർമ്മദൻ
ക്ഷിപ്രംചെന്നുതഴുകിനാൻചന്ദ്രനെ
കെല്പെഴുംരാഹുബാധിച്ചീടുംപോലെ
കാളുംകാന്തികൊണ്ടിന്ദുബിംബത്തിനെ
ക്കാളുംകൌതുകംകത്തുന്നമണ്ഡപേ
ആളുമുന്നതമോദേനപിന്നെര
ണ്ടാളുമൊന്നിച്ചുകപ്പെട്ടനന്തരം
മൂഢന്മാർകളിൽമൂപ്പനാംദുർമ്മദൻ
പ്രൌഢയാകുംപ്രമദാമണിതന്നെ
ഗാഢഗാഢംപുണർന്നുപുണർന്നതി
ത്രുഢമോദമവളോടുരചെയ്തു.
താമസീശസമാനനേനീയിത്ര
താമസിക്കുവാൻകാരണമെന്തെടോ
യാമിനീവ്യഥാപോകുന്നിതുനാളെ
യാമിനീനിന്നമാതങ്ങളൊക്കയും

ക്കൂടിയാട്ടംസമീപിച്ചുനീകനി
യോടുദൃഷ്ടിയാൽകാട്ടിയസങ്കേത
വാടിപെട്ടെന്നറിഞ്ഞിട്ടുഞാനിട്ടു
ക്കൂടിയിട്ടോരുയാമമതായല്ലോ
മോടികൂട്ടിനീമുന്നമണഞ്ഞീടു
മാടലൊട്ടുമില്ലെന്നോർത്തിതുവരെ
പാടുപെട്ടുപരുങ്ങിഞാനിത്തരം
കേടുതട്ടുവാനെന്തൊരുകാരണം
നാടുവിട്ടുപിഴച്ചൊരുമാർഗ്ഗത്തിൽ
ക്കൂടിനട്ടംതിരിഞ്ഞുനടക്കയോ
ഊടുകിട്ടിയതില്ലനിമിത്തമെ
ന്നോടുപെട്ടെന്നുചൊല്ലുകവല്ലഭേ
പാടിവട്ടംപിടിക്കുന്നതൊത്തുനി
ന്നാടിവട്ടണിപ്പോർമുലമാർമണേ
വാടിമട്ടിയോംമാനസംവൈകാതെ
വാടിമട്ടോൽമൊഴിനീമമാന്തികേ
ചാടിപെട്ടെന്നുപോരുകണക്കില
മ്പോടുദുഷ്ടനാംപുഷ്പായുധനെന്നെ
പേടികാട്ടിയടുത്തിഷുതൂകിനാൻ
പേടദൃഷ്ടിമാർമൗലേമയക്കുന്നു
മാടിമറ്റിച്ചുവട്ടക്കളൂർമുല
മൂടിയിട്ടോരുമെച്ചമാംകച്ചയും
ച്ചേടിപെട്ടിടാതൊക്കയുമിന്നൊഴി
ച്ചീടുമട്ടോൽമൊഴിനീമടിയാതെ

നേടിയിട്ടുള്ളപുണ്യത്താൽനാമൊത്തു
കൂടിയൊട്ടുപരിചയിച്ചില്ലയോ
തേടിനട്ടുള്ളലജ്ജകളഞ്ഞുകൊ
ണ്ടോടിവെട്ടുകമാരമഹാരണം
ചോട്ടതൊട്ടുവിചാരിച്ചുമന്മഥ
ച്ചൂടുതട്ടിവലയുന്നോരെന്നെനീ
പാട്ടുപാട്ടിലണച്ചുപുണരാഞ്ഞിൽ
പാടുപെട്ടോരനംഗനടങ്ങുമാ
ധാടികാട്ടിസകലാക്ഷമുറ്റംകന
ക്കേട്ടുതട്ടിപ്പാർവമ്പനെന്നിങ്ങിനെ
മൂഢരിട്ടുപുകഴ്ത്തുന്നൊരംഗജ
നോട്ടുവെട്ടുന്നകമെന്തെങ്കിലും
ഞാടൽതട്ടാതന്നഞ്ഞലർസായക
ക്രീഡയുത്സ്യാതകൃതികളുക്കുമ്പോൾ
മൂഢരട്ടുവർമ്പാണനെഴുന്നേററു
മൂട്ടുതട്ടിനടക്കുംപൊട്ടക്കനെ
കുള്ളംകൊണ്ടുപുത്രരവസ്സായോരു
കള്ളൻകൊണ്ടുപിടിച്ചിവരെചാന്നപ്പോൾ
പുള്ളിമാൻമിഴിയാളിതുപായമെ
ന്നുള്ളത്തുള്ളിലശേഷമറിയാതെ
വല്ലഭതപമിയലുംവസുന്ധരാ
വല്ലഭൻവിമലാശയനെന്നുടെ
വല്ലഭനിതെന്നോർത്തുനിശീഥിനി
വല്ലഭമുഖിയാളുമോതിടിനാൾ

ഇന്നുപോരുംവഴിക്കതിലോത്തമ
വന്നുപാരംവെടികൾപറകയാൽ
നിന്നുപോയതുകേട്ടുഞാൻതാമസം
വന്നുപോയതതുകൊണ്ടാണിങ്ങിനെ
എന്നുരച്ചവൻതന്നുരസികച
ക്കന്നരച്ചുമുറുകെത്തഴുകവാൻ
ഇന്ദുരശ്മികളിളപ്പംവരുത്തുന്ന
സുന്ദരസ്മിതംതൂകിയണഞ്ഞുടൻ
കസ്തിനില്പമാംകാഞ്ചനക്കുറ്റിമേൽ
കല്പവല്ലികയറുംകണക്കിനെ
ദർപ്പമുല്ലസിച്ചീടുമവനെക്ക
ന്ദർപ്പവല്ലിയാളാശ്രയിച്ചീടിനാൾ
സമ്പ്രതിവിടുവാക്കെന്തിനോതുന്നു
സമ്പ്രതിപത്തിയോടവർതങ്ങളിൽ
സംഭൃതാനന്ദംസംക്രീഡിച്ചീടിനാ
സമ്പ്രദായങ്ങൾസാമ്പ്രതംകേൾക്കുവിൻ

---

൧൩.

('താമരക്കണ്ണൻ' എന്നപോലെ)

സർവ്വശീതകരാസ്യമാർതൊഴു
മുർവ്വശീതടവെന്നിയെ
ഉർവ്വീശവേഷമാണ്ടുഷ്ടനാ
ത്തിർവ്വീശങ്കമാരങ്ങിനെ

ശ്രീമയങ്ങാതെമിന്നുംസങ്കേത
ഭൂമിയിൽമണിമണ്ഡപേ
പ്രേമയമൂട്ടതല്പമാശ്രയി
ച്ചാമയമകന്നാദരാൽ
കൃത്രിമങ്ങളറിയാതെന്നുവ
രോത്തമനിതെന്നോർത്തഘോ
മത്തമന്മഥനർത്തനോത്സവ
മുത്തമാംഗിതുടങ്ങിനാൾ
ഒട്ടേറക്കാലംമോഹിച്ചൊരി
കെട്ടേറെപ്പാട്ടുപെട്ടിട്ടും
വട്ടപ്പോർമുലകിട്ടാതെഗോപി
തൊട്ടുപോന്നവനന്നേരം
തട്ടിക്കേറിയതന്നാപിയുംതന്റെ
തട്ടിപ്പിൽപാട്ടിലാകയാൽ
പെട്ടസന്തോഷമാത്തുവാൻഫണി
ശ്രേഷ്ഠനംപണിയാസ്സുരം
ത്തുഷ്ടിയോടുമുറുക്കിയുംമുടി
കെട്ടിനന്നായ്മുറുക്കിയും
പാട്ടിലൊത്തുവസിക്കയുംമൂളി
പ്പാട്ടുപാടിരസിക്കയും
കങ്കണങ്ങൾപൊടികയുംലന്മ
കങ്കണകൾപൊടികയും
സംഭോഗാദിതുടങ്ങിയുംശര
മംഭോജാസ്യനൊടുങ്ങിയും

ത്താർകുലങ്ങൾകൊഴികയുംനീല
വാർകുഴൽകെട്ടഴികയും
ഹാരംപൊട്ടിത്തെറിക്കയുംമനോ
ഹാരിമാരൻകയക്കയും
സീല്ക്കാരമൊന്നുകൂടിയുംമുഗ്ദ്ധ
വാക്കോരോന്നുരിയാടിയും
പൊറങ്ങളുകൾപുലമ്പിയുംഫുല്ല
പ്പൂന്തില്ലകിത്തുളുമ്പിയും
കങ്കണാദികലങ്ങിയുംതില
കംക്രമേണമയങ്ങിയും
കള്ളത്തട്ടിപ്പുതോക്കയുംകാട്ടു
കള്ളനുള്ളാൽച്ചിരിക്കയും
ഒപ്പവല്ലതുംകേൾക്കയുംഭയം
വാപ്പുഭൂപനെന്നോക്കയും
കൂടക്കൂടവൾകാണാതേനാലു
പാടുമങ്ങവൻനോക്കിയും
ചാടുവാണിയെവിട്ടുവേഗത്തിൽ
ചാടുവാൻവഴിനോക്കയും
മുത്തണിമുലചേർക്കയുമവർ
മുത്തണിമുഖത്തേല്ക്കയും
മുത്തണിഞ്ഞവമൊട്ടുചെന്നപ്പോൾ
മുത്തണിഞ്ഞമൃഗാങ്കനും
മിന്നിപ്പോയന്നുതാരങ്ങളൊക്കെ
ച്ചിന്നിപ്പോയിതങ്ങാകാശേ

കന്ദൎപ്പൻതന്റെചില്ലിവില്ലാട്ട
മൊന്നല്ലംനിന്നുനിശ്ചയം
ണ്ടിന്ദീവരമൊപ്പംമഞ്ജിമാൽ
കൊണ്ടിന്നിത്തിരിക്കുമ്പിതെ
ളുണ്ടായ്വന്നതുനിന്നുപോലുള്ള
കണ്ഠമന്ദരണിതവും
സുന്ദരമായോരെള്ളിൻപൂവിങ്കൽ
ചെന്നവണ്ടിൻചലനവും
മന്ദവായുസഞ്ചാരവുംരണ്ടു
മൊന്നിച്ചുതന്നൊമന്ദിച്ചു
നിഷ്പന്നമലർമൊട്ടോടൊത്തതാ
യപ്പൊന്നിൻമുല്ലവല്ലിയും
അല്പാംപുനരുണ്ടായതെന്ത
ന്നല്പവുമറിഞ്ഞില്ലഞാൻ

---

൮൪.

( അത്തുനേരംമന്നവന്മാർ' എന്നപോലെ)

രതിപതിവരോത്സവമിതിമതിപോലെയവൻ
രതികൊതിയോടുലളിച്ചതുസമയേ
മതിയതിലവന്നഹംമതിമുതിരുകമൂലം
പതിചതിച്ചതുചിതമിതികരുതി
പരമരുന്ധതിയൊരുപരിഹാസരസമാർന്നു
പരിചോടുപറഞ്ഞൊന്നുചിരിച്ചുപോയി

അതുപൊഴുതതിദുഷ്ടമതിയായൊരവനോടു
മതിമുഖിമണിചോദിച്ചിതുരഭസം
മതിചേൎന്നഭവാനസംഗതിയായിട്ടിതിൻവണ്ണം
ഇതുനേരംചിരിച്ചതെന്തതുപറക
അവകാശമൊന്നുമില്ലെന്നവളോടങ്ങതുനേരം
അവിനയനിധിയായൊരവനുംചൊന്നാൻ
കരൾതാരിലൊരുകാൎയ്യംകരുതാതെചിരിക്കുമോ
കുരളവാക്കെന്നോടെന്തിന്നരുളീടുന്നു
അറിവില്ലായ്കയാൽവല്ലകറവുംചെയ്തുഞാനെങ്കി
അറിവുള്ളഭവാനെന്നോടരുളീടേണം [ൽ
മറെക്കാതെപരമാൎത്ഥമുരെക്കാതെഹൃദിവെച്ചു
ചിരിക്കയോഗ്യമോനരവരസുമതേ
അണിമതിമുഖിമാരിലണയുന്നകറവുകൾ
കണവന്മാർപൊറുത്തീടുംപ്രണയത്താലെ
ഇവകളുള്ളിൽവെച്ചുകണ്ടവർകളോടോതിയാ
അവമതിവരുത്തീടുന്നതുചിതമോ [തി
തരളാക്ഷിചൊന്നതിന്നുത്തരമൊന്നുംപറയാതു
തരുപോലെയവൻകളിത്തറയിൽവാണോൻ
അവമതിതാപംകോപമിവകളോടിത്ഥമിഹ
അവനോടായുരച്ചേററങ്ങവൾനടന്നാൾ
ഇതുനല്ലതരമെന്നോൎത്തതുനേരമേററവും
അതിജളനവൻചാടിക്കതികതിച്ചാൻ
പരിഭവത്തോടുപക്ഷിപരുങ്ങിനിന്നിപ്രകാരം
പരഭൃതമൊഴിയാളുംപരംനിനച്ചാൾ



## ൫൩

('അതുകാലമിന്ദ്രനും' എന്നപോലെ)

മനസിജതുല്യനാം മനുജാധിപനെങ്കൽ
മനസികനിവുകുറഞ്ഞോ
കുറെയൊരുവൈരമെൻ വരനണവാനൊരു
കുറവും ഞാൻ ചെയ്തില്ലന്നോനാം
പതിയാകുമുപ്പരാപതിയവനിങ്ങിനെ
പതിവില്ലവണ്ടൊരുനാളും
പരിഭവിച്ചോനു ഞാൻ പറകിൽ പശുവായി
പരമെന്റെ കാല്ക്കൽ പതിക്കും
അരിശമകറുവാനരചനെന്നുടെ
അരികിൽ വന്നാശ്രയിച്ചിടും
കരളിൽ കലഹം ഞാൻ കരുതുകിലായവൻ
കരഞ്ഞുകൊണ്ടെൻ കുഴൽ കൂപ്പും
അപരാധമൊക്കെയും സപദിസഹിച്ചെങ്കൽ
കൃപയുണ്ടാകേണമെന്നോതും
പലതരമിങ്ങിനെനാലമൊട്ടരച്ചെന്റെ
കലഹം കളയുമെൻ കാന്തൻ
കളിയല്ലപിന്നൊമൽ കളഞ്ഞനോടൊന്നിച്ചു
കളിയാടും കാശ്യപികാന്തൻ
ഇതുപോലെ ചെയ്യുമാക്ഷിതിപാലനെന്തെങ്കൽ
ഇതുകാലമീവിധമാവാൻ
പരഗുണശീലൻ ഭൂവരനെങ്കലും പ്രേമം
കുറവായോ ഘോരഘനതകഷ്ടം

ഇവപലതോൎത്തുകൊണ്ടവൾമരുവീടുമ്പോൾ
അവിടത്തിലുന്മദതന്നെ
വിരവിനോടുൎവ്വരാവരനോടുമൊന്നിച്ചു
വരുന്നതുകണ്ടവളേററം
ഇതിനെന്തുമൂലമെന്നതുദിവ്യലോചന
മതുകൊണ്ടുനോക്കിനാളപ്പോൾ
പതിയെച്ചെന്നുന്മദചതിച്ചെന്നുംദുൎമ്മദൻ
ചതിച്ചതന്മയുമെന്നെല്ലാം
സപദികണ്ടുൎവ്വശിപതിതാൻകേൾക്കവെ
ശപിച്ചാളന്നേരമവരെ

---

൧൩

('ഭൂപാലാധമ' എന്നപോലെ)

നിഷ്ഠുരതരാടോപനിലയൻദുൎമ്മദൻതാൻ
നിഷ്കളംനിലവിട്ടുനിരസിക്കനിമിത്തം
ഭൂപൃഷ്ഠമതിലൊരുനിശിചരാധമനായ്
പാപിഷ്ഠൻപിറക്കട്ടെപരിചോടിക്ഷണത്തിൽ
ഉന്മദമതിയാളുമുടനേചെന്നുലകിൽ
ഉന്മദയൊരുരാജസുതയായ്ത്തീൎന്നിടട്ടെ
മന്നിലേക്കവരാശുമറിയുംമന്ദിയാതെ
മന്നവഭവാനെൻറമഹിമയിന്നറിയാം
ഇവ്വണ്ണംശപിച്ചപ്പോളിടരോടന്നവരും
കാൽവന്ദിച്ചപേക്ഷിച്ചാർകഠിനശാപമോക്ഷം

അവ്വണ്ണമപേക്ഷിച്ചോരളവതിലവരാൽ
ഉൎവ്വശിക്കൊരുകനിവുദിച്ചേവമരുളി
ധാത്രീശാനാലയേവിദ്യാധരിചെന്നുപിറന്നു
രാത്രീശാനനേരമ്യൈരസിച്ചുനീരമിക്കും
അന്നൊരുവനെക്കാമിച്ചുമരുമ്പോളപരൻ
വന്നണഞ്ഞുടൻനിന്നെവലിച്ചുകൊണ്ടുപോകും
മത്തരാക്ഷസനാംദുൎമ്മദനംചത്തുപോയി
മത്തകാശിനിനിൻെറമകനായിപ്പിറക്കും
ആയവനേയമരിലഥവെട്ടിമറിക്കും
ആയതോൎക്കഘോനീയുമനലങ്കൽപതിക്കും
അന്നാളിലിരിവരുമഴലൊഴിച്ചുടനെ
പോന്നാലുമിവിടെക്കുപുനരത്രവസിക്കാം
ഗോഷ്ഠിക്കുപുറപ്പെട്ടുകുമതിദുൎമ്മദനും
ധാൎഷ്ട്യമേറിയവിദ്യാധരിക്കുമെന്നിവണ്ണം
ശാപമോക്ഷവുംനല്കീശതമഖനഗരേ
ഭൂപാലനൊരുമിച്ചുസുഖിച്ചവൾവസിച്ചാൾ
പങ്കജാക്ഷികളോടിക്കഥയേവംപുകഴ്ത്തി
പൈങ്കിളിപറന്നുപോയ്സുരദേശമണഞ്ഞാൾ

## III.

## ഒരു തിരുവാതിരപ്പാട്ട്.

---

ശങ്കരാഭരണം — ചെമ്പട.

കാതരമിഴിമാർ കേൾപ്പിൻ, ഇന്നഹോ തിരു
വാതിര നിങ്ങൾ കളിപ്പിൻ
പാതിരാവായിതു നേരം പാതിരപ്പൂ ചൂടിപ്പാരം
സാദരം ദേശികം കൂട്ടം മാതിരി സംഗീതത്തോടും - കാതര

നെഞ്ചിലിഭാനന ചരണം കരുതേണം, ഭംഗിയിൽ നിങ്ങ
ചഞ്ചലമിഴികളിലഞ്ജനമെഴുതേണം [ൾ
ചഞ്ചലമരുതിഹ കേളി തുടങ്ങേണം, ചോടുകൾ കൊണ്ടു
ചെഞ്ചിലമെന്നു ചിലമ്പു കിലുങ്ങേണം

നാണമെന്നിയെ നിങ്ങൾ നിരന്നീടേണം
നാണയമതുകൊണ്ടു വളർന്നീടേണം
കാണിവൈകാതെ കളി തുടങ്ങീടേണം
കാണികളെല്ലാം തലകുണുങ്ങീടേണം
പെണ്മണിമാരുടെ നന്മകളി പര
സമ്മതമെന്നതു നന്മയിൽ വരണം— കാതര-

കുട്ടകമോടികൾ നിങ്ങളൊരുപോലെ, പൃഷ്ഠത്തുകറി
കാട്ടിയുടുക്കണമൊന്നരവഴിപോലെ

കോട്ടമകന്നൊരുമുണ്ടുമതിൻമേലേ, ചുററിശൃംഗാര
നാട്യംതുടരുകതങ്ങളിൽ മേന്മേലേ

ചിലവേററൊരുരത്നപ്രകാശംപോലേ
വിലസീടുംതൊട്ടുകുറിതൊടണംപോലേ
അലസാതെല്ലഗീതംതുടങ്ങുകാലേ
അലിയേണംശിലയുമാമധുരത്താലേ
അംഗനമാരുപരങ്ങുന്നെന്തിന
ങ്ങുകരേറിവിളങ്ങുകകാലേ — കാതര —

തൊടങ്ങുടങ്ങിയനല്ലൊരലങ്കാരം, ചേരേണംബഹു
ധാടിയൊടൊന്നുമറുക്കണമത്തുനേരം
എടലർസായകനാംകള്ളരുശരപൂരം, കൊണ്ടുഴന്നാശ്രു
ക്കുടണമനവധിവന്നിഹപുരുഷാരം

കോടക്കാർനിറംതേട്ടംമണിചികരം
കൂടെക്കെട്ടണമതിൽസുമനികരം
മോടിക്കൊത്തതുപോലെയണിഞ്ഞുപരം
പാടിക്കൊട്ടണംനിങ്ങൾമൃദുലകരം
ഉന്നതഗിരിവരസന്നിഭകളുർമുല
നിന്നുതുള്ളമ്പണമത്തുബഹുസാരം

തൊടിയെരിക്കിലയെന്നിഹമൃദുഗാനം, പാരാതെപാടി
ച്ചോട്ടചവിട്ടണമേതുമൊരഭിമാനം
തേടരുതായതുകൊണ്ടുടനപമാനം, വല്ലാതെവന്നു
കൂടിടുമില്ലൊരുസംശയമത്തുനൂനം

മാനസത്തിൽനിന്നുകളകമൌനം
മാനിനികളേനിങ്ങളാക്കിയല്ലോമാനം
ഞാനിന്നുവദിക്കുന്നവരവചനം
മാനിച്ചീടുകനിങ്ങളുംവിഗതഖിന്നം
വന്നജനങ്ങടെമാനസകന്ദമ
മന്ദമിളകണമതിനിഹസുദിനം.-കാതര-

—:o:—

# കീചകവധം.

## വഞ്ചിപ്പാട്ടു.

പഞ്ചബാണനാകുമിപ്രപഞ്ചവീരൻവിരുതനു
പഞ്ചതപെടുത്തസാക്ഷാൽപാൎവ്വതീശന്റെ
പഞ്ചാക്ഷരത്തിരുനാമംപഞ്ചമത്തിൽപാടീടുന്ന
പഞ്ചവൎണ്ണിടചേൎന്നപൈങ്കിളിപ്പെണ്ണേ
പഞ്ചസാരപാൽപ്പഴങ്ങൾപഞ്ചാമൃതമിവയെല്ലാം
അഞ്ചാതെനുകൎന്നുപാരമഞ്ചിതശീലേ
സഞ്ചാരംകൊണ്ടുള്ളവായസഞ്ചാരങ്ങൾതീൎത്തുചെമ്മെ
കിഞ്ചനകില്ലുകൂടാതെകീരതാമേ
നെഞ്ചേറെതെളിഞ്ഞുനീയുമഞ്ചാരത്തുവന്നിരുന്നു
പഞ്ചാരുതപമെഴംനിന്റെവൈഭവംപോലെ
അഞ്ചാറുനാഴികയോമൽകൊഞ്ചലോടൊന്നുതകൎത്തുനീ
എഞ്ചെവികളുൎപ്പിച്ചാലുമെന്നോമലാളേ
ഈയ്യുഴിയിലൊരുപുത്തൻപീയൂഷമാംനിൻമൊഴികൾ
ഈയ്യുഴംകേൾപ്പതിനുഞാനിച്ഛിച്ചീടുന്നേൻ
ചിത്രമായനിൻമൊഴികളെത്രനാളായ്ക്കേട്ടിട്ടിപ്പോൾ
ഇത്രനാളുമെവിടെപ്പോയിരുന്നുനീയും
ഈവകലൌകികങ്ങളായ്ക്കുസവകളെന്തിനോതുന്നു
വൈഭവത്തുകൊണ്ടെങ്കൾക്കുള്ളിലുൾക്കാമ്പും

സൽക്കാരവുംകഴിഞ്ഞുപോയകാൎയ്യവുമിരിക്കട്ടെ
മൽക്കിരപ്പെന്നുടിക്കല്ലേമംഗലമല്ലേ
സാരസ്യമോടൊരുകഥാസാരംനല്ലസാവധാനം
സാരജ്ഞന്മാചൊല്ലേടോനീയസാരമിന്നേരം
ഇത്തരംകേട്ടപ്പോൾപ്പഴംസത്വരംനുകൎന്നതത്ത
ചിത്തരംഗംതെളിഞ്ഞൊരോചിന്തുകൾപാടി
ക്ഷീണമെല്ലാംതീൎത്തുസാംഗേവാണുമെല്ലേവഴിപോ
റാണമെല്ലാംവെടിഞ്ഞവൾനല്ലതുപോലെ [ലെ

അന്തരാകഥൈകവല്ലോരന്തരായമണയാഞ്ഞാൻ
അന്തരങ്ങൾകൂടാതെകണ്ടന്തരംഗാനന്ത [ധീരൻ
നൊറിക്കുന്നൻപതിമുമ്പിൽപെറ്റാക്കമ്പക്കാരൻ
ഒറ്റക്കൊമ്പൻകുഞ്ഞിനേയുമൊട്ടുംവൈകാതെ
ധാതാവിൻതനൂജയാംകവിമാതാവിന്നംഘ്രിയുമിഷ്ട
ദാതാവാകുംഗുരുഭൂതൻഭൂദേവനേയും
ആരണന്മാരെയുംക്രൌഞ്ചദാരണൻതന്നെയുംവിശ്വ
കാരണനാംഹരിയേയുംകപാലിയേയും
വിഘ്നഘ്നംതിരുവൈരാണിക്കളത്തുള്ളപ്പനേയും
മക്കളേയുംമഹേശന്റെമഹിഷിയേയും
ഭൂതലഭൂഷാമണിശ്രീഭൂതഗേഹവാണവളും
പൂതനാരിയേയുമോമൽപൂമകളേയും
പൂൎണ്ണകൃപപൂണ്ടുജഗൽപൂൎണ്ണകൃപപുലൎത്തിടും
പൂൎണ്ണവേദനാഥനേയുംപൂൎണ്ണസന്തോഷം
അച്ഛനേയുംതുഞ്ചത്തെഴുത്തച്ഛനേയുംകുഞ്ചനേയും
പുച്ഛമോൎക്കാതന്യകവിപുംഗവരേയും

അമ്പിനോടൊത്തുറപ്പിച്ചൊന്നഞ്ജലികൂപ്പിനാൻ
തമ്പുരാക്കന്മാരെവാഴ്ത്തിത്താനുടനേവം [ചിന്നൊ
ശ്രീമാടഭൂപാലവംശശ്രീമഹാപാലാഴിതന്നിൽ
ഭൂമാവോടുണ്ടായകല്പഭൂരുഹവല്ലി
രാമാമണിജഗദഭിരാമാമണിമണ്ഡിതാംഗി
രാമണിയഗുണശൃംഗാരാമനതാംഗി
കാമദയാകുന്നസാക്ഷാൽകാമധേനുവെന്നപോലെ
കാമനീയയായ്വിലസ്സുംകാമിതദാത്രി
ശാശ്വതമായുപ്രിലുമീശ്വരന്മാരിലുംഭക്തി
വിശ്വാസമുള്ളൊരുസവ്വവിശ്വജനിത്രീ
ശീതളാംശുമുഖിദയാശീതളഹൃദയപാരം
ഭൂതലത്തിൽപുകന്നപൊൻഭൂഷിതഗാത്രി
ശ്രീകൊണ്ടുപാലാഴിപുത്രിഗീർകൊണ്ടുപത്മജപുത്രി
ആകാരശ്രീകൊണ്ടുസാക്ഷാദചലപുത്രി
സവ്വസൽഗുണങ്ങളോടുംസവ്വകലാവിദ്യയോടും
സവ്വദാശോഭിച്ചിടുന്നസാരസ്യവല്ലി
അമ്പോടേവമുള്ളമ്മക്കുതമ്പുരാനെൻതാപംതീൎത്തു
കമ്പമെന്യേകനിഞ്ഞൊന്നുകടാക്ഷിക്കേണം
ഇമ്പമോടിപ്പോഴെൻമക്കുതമ്പുരാൻ്റെസുതന്മാരാം
സമ്പൂൎണ്ണശ്രീപെടുംകൊച്ചുതമ്പുരാക്കന്മാർ
വമ്പേറീടുമാക്കത്തുണ്ണിത്തമ്പുരാനുമവിടത്തെ
തമ്പിയാംകുഞ്ഞിക്കിടാവുതമ്പുരാൻതാനും
സജ്ജനപാലന്മാർബാഹുദുർജ്ജനകാലന്മാർദോഷ
വജ്ജനശീലന്മാർധാത്രീവല്ലഭേന്ദ്രന്മാർ

അൎജ്ജുനയശോധനന്മാരൎജ്ജുനപരാക്രമന്മാർ
ഇജ്ജനാധാരന്മാരവരിന്ദ്രതുല്യന്മാർ
ധൃതിമാന്മാർഭൂമിപാലനീതിമാന്മാർനിസ്തുല്യന്മാർ
ഹേതിമാന്മാർവിഷ്ണുപശ്രീഹേതുഭൂതന്മാർ
അഞ്ജനാഭനായിടുന്നകഞ്ജനാഭഭക്തർജന
രഞ്ജനഭാസുരന്മാർഭൂരംഗനാഥന്മാർ
മാനികൾനാട്യപ്രബന്ധജ്ഞാനികൾജഗൽസിദ്ധ
മാനിനീമലർശരന്മാർമാനനീയന്മാർ [ന്മാർ
സൽക്കാവ്യനാടകശ്ലോകതൎക്കവേദാന്താദിയിലും
സൽക്കലാവിദ്യകളിലുംസൽക്കുശലന്മാർ
ശൌരിഭക്തികലൎന്നവർശൌൎയ്യപൂരുഷോത്തമന്മാർ
വൈരികളാമഹികൾക്കുവൈനതേയന്മാർ [തത്വ
സ്ഥാനംകൊണ്ടിരുന്നയോഗധ്യാനംകൊണ്ടുമോരോ
ജ്ഞാനംകൊണ്ടുശുകനേയജ്ഞാനിയാക്കുന്നോർ
ദാനംകൊണ്ടൎക്കപുത്രന്മാർഗാനംകൊണ്ടുഗന്ധൎവ്വ
മാനംകൊണ്ടുമഹേന്ദ്രന്മാർമാനവേന്ദ്രന്മാർ [ന്മാർ
ബുദ്ധികൊണ്ടുബൃഹസ്പതിശുദ്ധികൊണ്ടുശുചിവിത്തു
വൃദ്ധികൊണ്ടുകുബേരന്മാർവിശപവീരന്മാർ
തേജസ്സുകൊണ്ടനലന്മാരോജസ്സുകൊണ്ടനിലന്മാർ
രാജത്സദ്ഗുണരാജിരാജരാജന്മാർ
തൃപ്പാദംപണിയുന്നോൎക്കുകല്പവൃക്ഷങ്ങളെപ്പോലെ
സുപ്രസന്നംവിലസുന്നസുന്ദരാംഗന്മാർ
ശ്രീരാമനുംലക്ഷ്മണനുംപാരാതൊത്തരുളുംപോലെ
താരുണ്യത്തോടൊത്തെഴുമാത്തമ്പുരാക്കന്മാർ

കല്പനയാവുകയാൽവികല്പമേതുംകരുതാതെ
കല്പിച്ചതിൻവണ്ണംതന്നെകലവിയോടെ [പൊങ്ങും
വെണ്മയിൽവെള്ളാരപ്പിള്ളിവെണ്മണിയെന്നുപേർ
ബ്രഹ്മാലയംതന്നിൽവാഴുംബ്രാഹ്മണശ്രേഷ്ഠൻ
ഭാഷാദേവികടാക്ഷിച്ചഭാഷാകവിതാരങ്ങൾക്ക
ദോഷാകരനായ്വിലസുംദോഷവിഹീനൻ
സൽക്കവിതകൊണ്ടുജഗത്തൊക്കെവിതാനിച്ചരുളും
സൽകീൎത്തിയുള്ളോരുനല്ലസൽഗുണശീലൻ
അച്ഛൻനമ്പൂതിരിപ്പാടാമച്ഛന്നബുദ്ധിമാൻതൻെറ
അച്ഛിന്നാനുഗ്രഹംകൈക്കൊണ്ടഴകിനോടെ
അമ്പോടദ്ദേഹത്തിൻമകൻനമ്പൂതിരിപ്പാടപാരം
സമ്പൂൎണ്ണസന്തോഷത്തോടുസൎവ്വരസജ്ഞൻ
മാടമന്നവന്മാർപള്ളിയോടമേറിയോടിക്കുമ്പോൾ
പാടുവാനായൊരുപാട്ടുപാടവമോടെ
പള്ളിയോടംപലദിക്കിൽതള്ളിയോടുംവണ്ണമുള്ളിൽ
തുള്ളിയാടുംമോദത്തോടെതുനിഞ്ഞുതീൎത്തു
ആയതുകീചകവധമായകഥയാണതുഞാൻ
ആയാസംവിട്ടോതാമെന്നാലായതുപോലെ
അക്കിളിയുമേവംചൊല്ലിട്ടക്കഥമുഴവൻചൊല്ലി
അക്കരെക്കുപറന്നുപോയക്കനംവന്നു
അക്കവിയുമഴകുള്ളോരക്കിളിയുംചൊന്നപോലെ
അക്കഥപാടുവാനിപ്പോളാരുമില്ലല്ലോ-
അക്കനപ്പെട്ടുള്ളപാട്ടൊന്നക്കൻകേൾക്കേണ്ടതാണ
അക്കനസ്ഥമിപ്പാനൊട്ടുടുത്തുവല്ലോ [ല്ലോ

പൈങ്കിളിചൊന്നതുപോലെഭംഗിയില്ലെങ്കിലുംചൊ
ല്ലെങ്കിലോകേട്ടാലുമക്കനെങ്കൽനിന്നെല്ലാം [ല്ലാം
രഞ്ജനശീലനാംശിവൻകുഞ്ജനങ്ങിവണ്ണംചൊല്ലി
കഞ്ജനാഭൻതന്നെക്കുപ്പിക്കഥിച്ചാനേവം

---

വാസുദേവദാസന്മാർഭൃവാസവർപാണ്ഡവർവന
വാസംകഴിഞ്ഞവിട്ടന്നൌപാസനംകാച്ചി
അജ്ഞാനതിമിരാർക്കന്മാരജ്ഞാതവാസത്തിന്നായി
പ്രജ്ഞയൊത്തുമത്സ്യരാജ്യംപ്രവേശിച്ചെല്ലാം
കൂടലർകാലന്മാർകില്ലുകൂടാതായുധങ്ങളംശമീ
കോടരത്തിൽക്കൂട്ടിക്കെട്ടിഗൂഢമായ്വെച്ചു
അണ്ണനായധൎമ്മപുത്രനണ്ഡജവാഹനഭക്തൻ
തിണ്ണമൊരുയതിയായിത്തീൎന്നുപോലപ്പോൾ
നല്ലവേഷപ്പകച്ചയുണ്ടില്ലഭേദമൊരുയോഗി
അല്ലിതെന്നുകണ്ടാൽതോന്നുകില്ലൊരുതെല്ലും
വിസ്മയംഗോപിയുംപോട്ടുഭസ്മവുമടച്ചുപൂശി
സുസ്മിതനായുടലൊന്നുസൂക്ഷിച്ചുനോക്കി
എന്നിട്ടുകൂൎമ്മാസനവുമന്നിട്ടേഴുംപുലിത്തോലും
മന്നിലിട്ടുകിടക്കുന്നമറിമാൻതോലും
അക്ഷയധൎമ്മത്തിനുള്ളോരക്ഷിയാമദ്ദേഹമിടം
കക്ഷത്തിലടക്കിരിപുകക്ഷ്യാശ്രയാശൻ
നല്ലൂടുക്കഗോപിക്കട്ടുചുരുക്കുളക്കടുക്കയും
വാല്ക്കും പൈക്കുറയുംതോളിൽവലിച്ചുതൂക്കി

മാലകളുംരുദ്രാക്ഷാദിമാലകളുമനവധി
മേലണിഞ്ഞുമെച്ചമോടുമേദിനീപാലൻ
ചെഞ്ചിടയുംചേൎത്തണിഞ്ഞുനെഞ്ചിടയുംമാലകളും
അഞ്ചാതങ്ങുകാവിചേൎത്തോരംഗവസ്ത്രവും
കമ്പംവിട്ടന്യകക്ഷത്തിൽകമ്പേഴുള്ളദണ്ഡുമൊരു
കുംഭകോണംതവലയുംകുശലമത്രേ
മാവിലയുമൊരുരുളക്കാവിമണ്ണുമിടക്കയ്യിൽ
കോവിലെഴുന്നൊള്ളത്തിന്റെകുടയുമുണ്ടേ
അമ്പോടുകാഷായമായവൻപടവുംസാളഗ്രാമ
സമ്പുടവുംകൊള്ളാമൊരുസമ്പ്രദായങ്ങൾ
ഇങ്ങിനെയുള്ളൊരുവേഷമങ്ങിനെധൎമ്മജൻകെട്ടി
എങ്ങിനെയെന്നറിവില്ലാതെന്നതേവേണ്ടു
അന്യരാരുമറിയാതെധന്യനാംധൎമ്മജനേവം
സന്യാസിയായ്വിരാടന്റെസന്നിധൌചെന്നു
അന്നേരത്തുവിരാടനുംവന്നേറെത്താണടിക്കുപ്പി
നിന്നേറെമാനിച്ചുപിന്നെനിൎമ്മലശീലൻ
സൽക്കാരവാക്കുകൾചൊല്ലിസൽക്കരിച്ചിരുത്തിമന്ദം
മസ്കരിശ്രേഷ്ഠനേയുംനമസ്കരിച്ചല്ലൊ
തൃക്കരത്തിലുള്ളവകതൽക്കരത്തിൽവാങ്ങിപ്പിന്നെ
ഒക്കെയൊരുമുക്കിൽനന്നായൊതുക്കിവെച്ചു
ശ്രീമഹാദേവനോടൊക്കശ്രീമഹായോഗിയെപ്പി
ആമഹീശൻപ്രദക്ഷിണമാശുവെച്ചല്ലൊ [ന്നെ
അൎഘ്യപാദ്യങ്ങളെക്കൊണ്ടുശക്ത്യാപൂജാദികൾചെയ്തു
വിക്രമിയാംവിരാടനുംവിനയമോടെ

വാൎത്തയെല്ലാമറിവാനായ്ക്കാൽത്തളിർക്കൂപ്പിനിന്നേവം
പാൎത്തുചോദിച്ചിതുപിന്നെപാൎത്ഥലാധീശൻ
സ്വാമിയാരെന്നറിഞ്ഞില്ലസ്വാമിയാരാണെന്നറിഞ്ഞു
സ്വാമിതത്വരഝൾചെയ്കസ്വാഗതമിപ്പോൾ

* * * * * *

* * * * * *

